ആശ്ചര്യ

# ചൂഡാമണി.

ഭാഷാനാടകം.

—:o:—

കൊടുങ്ങല്ലൂർ

കുഞ്ഞിക്കുട്ടൻ തമ്പുരാൻ.

---

പ്രകടനാധികൃതൻ: കുളക്കുന്നത്ത് ശങ്കരമേനോൻ.

ബി. വി. ബുക്ക് ഡിപ്പോ

തിരുവനന്തപുരം.

---



വില. ൪ അണ.

# ആശ്ചര്യ
# ചൂഡാമണി.

## ഭാഷാനാടകം.

---

കൊടുങ്ങല്ലൂർ

കുഞ്ഞിക്കുട്ടൻ തമ്പുരാൻ.



---

പ്രകടനാധികൃതൻ: കുളക്കുന്നത്തു് ശങ്കരമേനോൻ.

ബി. വി. ബുക്കു് ഡിപ്പോ

തിരുവനന്തപുരം.

---



വില. ൮-അണ.



തിരുവനന്തപുരം ബി. വി. ബുക്കു് ഡിപ്പോ പ്രവൎത്തക
ന്മാൎക്കു വേണ്ടി കൊല്ലം വി. വി. പ്രസ്സിൽ
അച്ചടിച്ചതു്.

൧-ാം പതിപ്പു്.

കാപ്പി—൨൦൦൦.

പകൎപ്പവകാശം ബി. വി. ബുക്കു് ഡിപ്പോ ഉടമസ്ഥനു്.

൧൦൯൭.



ആശ്ചര്യ

# ചൂഡാമണി.

ഭാഷാനാടകം.

---

ഒന്നാമങ്കം.

ഹരിഃ ശ്രീ ഗണപതയെനമഃ

അവിഘ്നമസ്തു.

(നാന്ദി കഴിഞ്ഞിട്ട് സൂത്രധാരൻ പ്രവേശിക്കുന്നു.)

സൂത്ര—* ഛിന്നംകല്ലോലതുല്യംമരതകപരിവേഷം
പോലെതൃക്കയ്യിനേകം
മിന്നുംഹാരാളിഃഫേനംഫണിവരമണിഛേ-
ക്കുംചുവപ്പെന്നുവേണ്ടാ
പിന്നെല്ലാമുള്ളിലായിച്ചരവുമചരവും
നിത്യതേജസ്സമേന്തി
തന്നത്താനാഴിവാഴുംകടലൊടുകിടയാം
ശാർങ്ഗികാക്കട്ടെനമ്മേ. (൧)

(ചുററിനടന്ന് അണിയറയിലേക്കു നോക്കീട്ട്) ആര്യേ! ഇവിടെ.

നടി—(പ്രവേശിച്ചിട്ട്) ആര്യ! ഇതാ ഞാൻ.

സൂത്ര—ആര്യേ!

* പാരിൽപ്പെരുത്തുജനരഞ്ജകമായ്സഹായ-
ക്കാരൊത്തുസാദ്ധ്യവുമതായ്ഗ്ഗുരുചൊന്നമട്ടിൽ
പാരംകനത്തഭരതാദികൾപണ്ടെടുത്ത
ഭാരംഭരിപ്പനിഹഞാൻനൃപനെന്നപോലെ. (൨)

നടി—ആര്യ! വലിയ അധികാരമാണ് വഹിക്കുന്നതെന്ന് ആര്യന്റെ ആകാരംതന്നെ പറയുന്നുണ്ടല്ലോ.

സൂത്ര—ശരി. അല്ലേ സുന്ദരി! വൈഷമ്യമുള്ള വഴിക്ക് അധികാരികൾ നടക്കുന്നതു് അത്ര സാധാരണമല്ലല്ലോ.

നടി—ആര്യ! ആ അസാധാരണത്വമെന്താണെന്നാണ് ഞാൻ ചോദിയ്ക്കുന്നതു്.

സൂത്ര—അൎയ്യേ! "തെക്കൻദിക്കിൽ നിന്നുവന്നതായ **ആശ്ച ൎയ്യചൂഡാമണി** എന്ന നാടകം അടിക്കണ്ടിട്ട് അതിൻെറ രസം പിന്നെയും പിന്നെയും അനുഭവിപ്പാനാഗ്രഹിക്കുന്നു" എന്നാണ് അ ൎയ്യമിശ്രന്മാരുടെ കല്പന.

നടി—ഇത് അസംബന്ധംതന്നെ. തെക്കൻദിക്കിൽ നിന്നു നാ ടകമുണ്ടാക്കിയത് വന്നു എങ്കിൽ ആകാശംപൂക്കും മണലിൽ നിന്നെ ണ്ണയുണ്ടാവും താമസമില്ല.

സൂത്ര—അൎയ്യേ! ഹെ-അങ്ങനെയല്ല. ഗുണം തിരഞ്ഞെടുക്കുക. ദേ ശവിശേഷം കളയു. നോക്കൂ.

* നേരോക്കുമ്പോൾപ്രമാണംഗുണഗണമതുതാനാണുദിഗ്ഭേദമല്ലാ
ചേരുംദൃഷ്ടാന്തമോതുന്നതിനിവിടെവിശേഷിച്ചുവേറിട്ടുവേണ്ടാ
താരിൽത്തേൻവാണിനിൻപോർമുലകളിലണിയുംചന്ദനച്ചാറുമോമൽ
ച്ചാരുശ്രീചന്ദ്രശോഭാശുഭരുചിചിതറുംഹാരവുംപോരുമല്ലോ. (൩)

നടി—(തന്നെത്താൻനോക്കീട്ട്) ശരിതന്നെ. വിശേഷപ്പെട്ട വസ്തുക്കളുണ്ടാവുന്ന ദിക്കാണല്ലോ അത്. എന്നാൽ കവിത എന്ന ക പടത്താലെ തൻെറ അറിവിനെദ്ദേശാന്തരത്തിലും നടത്തുവാൻ വി ചാരിക്കുന്ന അക്കവി ആരാണ്?

സൂത്ര—അൎയ്യേ! "ഉന്മാദവാസവദത്ത" മുതലായ വാക്യങ്ങളു ണ്ടാക്കിയ "ശക്തിഭദ്ര" കവിയുടെ ബുദ്ധിവിലാസത്തെ കൊടുങ്ങല്ലൂർ **കുഞ്ഞിക്കുട്ടൻതമ്പുരാൻ** ഭാഷപ്പെടുത്തിയതാണിത്. അതു കൊണ്ടു ഭവതിചെന്നു വേഷക്കാരെയൊക്കെ നല്ലവണ്ണം തയ്യാറാക്കി ക്കുക. ഞാനും അൎയ്യമിശ്രന്മാരെ അറിവിക്കട്ടേ. എ് എന്താണിത്. ഞാൻ അറിവിപ്പാൻ ഭാവിക്കുമ്പോൾ ഒരൊച്ചപോലെ കേൾക്കുന്നത്. അട്ടേ നോക്കട്ടെ.

(അണിയറയിൽ ചെറുഞാണൊലിയിടുന്നു)

സൂത്ര —അട്ടേ- മനസ്സിലായി.

* ശ്രീമൈഥിലീസഹിതനാകിയരാമഭദ്ര-
സ്വാമിയ്ക്കരണ്യമതിലാസ്പദമൊന്നുതീൎപ്പാൻ
സാമൎത്ഥ്യമോടുചെറുഞാണൊലികൊണ്ടുതന്നെ
സൌമിത്രിദുഷ്ടമൃഗസംഘമകററിടുന്നു. (൪)

(രണ്ടാളുംപോയി)

പ്രസ്താവനകഴിഞ്ഞു.

———.———

(അനന്തരം വില്ലും അമ്പും എടുത്തുകൊണ്ടു
ലക്ഷ്മണൻ പ്രവേശിക്കുന്നു)

ലക്ഷ്മ—* ജ്യാനാദംകൊണ്ടടുത്തുള്ളതിഭയദമൃഗ-
കൂട്ടമോടിച്ചിടട്ടേ
സ്ഥാനേകെട്ടട്ടെപർണ്ണാലയമഥമലരാൽ
മെത്തയുംതീർത്തിടട്ടേ
താനേനീണ്ടുള്ള ചൂരൽപ്പൂതുലതികകളാൽ
പ്പീഠമുണ്ടാക്കിടട്ടേ
ഞാനമ്പുത്തിമ്പരാഗംപെട്ടമുദകകണ-
ത്താൽനനയ്ക്കട്ടെമുററം. (൭)

(അങ്ങിനെ ചെയ്തിട്ട്) ഒരു വിധത്തിൽ ഇങ്ങിനെ ആര്യന്റെ കല്പനചെയ്തു. ആശ്ചര്യം. ആപത്തുവന്നിട്ടുള്ളവരുടെ വൃത്തി അതിനു ബുദ്ധിയുണ്ടാക്കുന്നതു തന്നെയാണല്ലോ. ഇനിപ്പർണ്ണശാല പണിതീർന്ന വിവരം ഗോദാവരീതീരത്തിൽ തിരമാലകളിൽത്തട്ടിവരുന്ന കാററേററുകൊണ്ടു വഴിയാത്ര ക്ഷീണംതീക്കുന്ന ആര്യയോടുകൂടിയ ആര്യനെ അറിവിയ്ക്കതന്നെ. (ചുററിനടന്നുനോക്കീട്ടു) ഹെയ്' ഈ ആകൃതി കാടിനു ചേൎന്നതല്ലല്ലോ.

* നന്നായ്നീണ്ടവിലോചനങ്ങൾവിനതഭ്രൂവല്ലിനല്ലോമന-
ക്കന്നൊക്കുംകുളുർകൊങ്കയെന്നിവകളൊത്തോരോവിലാസങ്ങളെ
ഒന്നൊന്നായുളവാക്കിമിന്നിടുമൊരീയ്യാശ്ചര്യരത്നത്തിനി-
ങ്ങിന്നോർത്താൽവിലയേറിടുംവിളനിലംഭൂലോകമോനാകമോ.(൮)

(ചിത്തവികാരം നടിച്ചിട്ട്) ഛീ-എന്താണിത്. രാമാനുജനായ ലക്ഷ്മണനല്ലേഞാൻ.

* മന്നിൽഭൂഷണമായിടട്ടെയഥവാവിണ്ണിന്നലങ്കാരമാ-
ണെന്നായ്ത്തന്നെവരട്ടെപോട്ടെചപലന്മാൎക്കാണിവററിൽഭ്രമം
നന്നായിപ്പിതൃവാക്കുകേൾക്കുവതിനായീക്കാടെഴുംധീരനാ-
മെന്നാര്യന്റെവശത്തിൽവാഴുമൊരുഞാൻകാമാൎത്തനായീടുമോ? (൯)

(അനന്തരം ലളിതസുകുമാരവേഷയായ
ശൂർപ്പണഖ പ്രവേശിക്കുന്നു)

ശൂർപ്പ—ഹെയ്- ഇതും അദ്ദേഹംതന്നെ. (ലജ്ജനടിക്കുന്നു)

ലക്ഷ്മ—വിപരീതമായിട്ടാണീച്ചെയ്തത്. എന്തെന്നാൽ ഇവൾ —

* നേരായുപോധനനടപ്പിൽനടക്കുമീഞാൻ
പാരുഷ്യമേറിയൊരുനിന്ദയിൽനോക്കിയിട്ടും
ചേരുന്നനാണമൊടിതാതലതാഴ്ത്തിടുന്നു
ചാരംപറന്നവരിവണ്ടണിമാലയോടും. (൧൦)

ശൂൎപ്പ—(വിചാരം) എന്താണാവോ ഇദ്ദേഹവും പറയാൻ ഭാവം. അട്ടേ, ഇങ്ങിനെ പറകതന്നെ. (സ്പഷ്ടം) അൎയ്യ! ഇവിടെത്തോളം.

ലക്ഷ്മ—സമാധി ശീലിക്കുന്നവർ പെണ്ണുങ്ങളിൽ നാട്ടനടപ്പു നോക്കാറില്ലല്ലോ. (നടക്കുന്നു)

ശൂൎപ്പ—(കുറച്ചുട്ടത്തുചെന്നിട്ട്) അൎയ്യൻ ശരണംപ്രാപിച്ചിരിക്കുന്ന സ്ത്രീകളെ ഉപേക്ഷിക്കുന്നതു ശരിയല്ല.

ലക്ഷ്മ—ഐ്-ഞാൻ ഭവതിയേ ഉപേക്ഷിക്കുന്നില്ലല്ലോ. ഇപ്പോൾ അവസ്ഥാന്തരംകൊണ്ടു കഷ്ടപ്പെടുന്ന ഗുരുവിൻെറ ഒഴിച്ചുകൂടാതുള്ള കല്പനകൊണ്ടാണിങ്ങിനെ ചെയ്യുന്നത്.

ശൂൎപ്പ—എന്നാൽ ഇനിയ്ക്കുമുണ്ട് ഗുരുജനത്തിൻെറ കല്പന. തീൎച്ചയായിട്ടും ഉപേക്ഷിക്കരുത്.

ലക്ഷ്മ—(കോപത്തോടുകൂടി) ഛീഃ ആരാണെന്നോടിപ്പോൾ കല്പിയ്ക്കുന്നത്.

ശൂൎപ്പ—(ഭയത്തോടുകൂടി) അൎയ്യൻ പ്രസാദിയ്ക്കണേ. പ്രസാദിയ്ക്കണേ. അൎയ്യനായ രാമന്തന്നെയാണ് കല്പിക്കുന്നത്.

ലക്ഷ്മ—(വിചാരം) അല്ലാ ഇവൾ മുമ്പിൽ അൎയ്യനെക്കണ്ടു അല്ലേ. ഗുരുവചനത്തിനു കുറച്ചുനേരം പാത്രമായിട്ടു ജ്ജ്യയായ ഇവളെ പ്രസാദിപ്പിയ്ക്കുകതന്നെ. (സ്പഷ്ടം) അല്ലേ ഭദ്രേ! എന്താണാൎയ്യൻ കല്പിയ്ക്കുന്നത്?

ശൂൎപ്പ—അൎയ്യൻ കേട്ടാലും.

ലക്ഷ്മ—മനസ്സിരുത്തിയിരിയ്ക്കുന്നു.

ശൂൎപ്പ—എന്നോടുകൂടിത്തന്നെ ശുശ്രൂഷിപ്പാൻ അൎയ്യ രാമൻ കല്പിക്കുന്നു.

ലക്ഷ്മ—(കൈപത്തിക്കൊണ്ടു)

* ചുററാനോവിന്മരത്തോൽമരനിഴൽനിലയം
　　വന്യമാഹാരമൊട്ടും
പററാമെത്തയ്ക്കുദൎഭത്തലജലമുതിരും
　　ചെഞ്ചിടക്കെട്ടുമോടി
മററുംചൊല്ലേണ്ടപോലേമൃഗമിഴിയിവിടെ-
　　ക്കാട്ടുജന്തുക്രമംതേ
ചെററുംചേരാതപോഭൃത്തെവിടെയെവിടെയാവൻ
　　തപോവൈരിമാരൻ. (൮)

ശൂൎപ്പ—ഇതു നിസ്സാരം നിസ്സാരം. ആ അൎയ്യൻ അൎയ്യയോടുകൂടിയിരിക്കുന്നില്ലേ?

ലക്ഷ്മ—ഭദ്രേ! പരമാൎത്ഥമായിട്ടു അയ്യന്റെ സ്ഥിതി നീയ്യറിയു
ന്നില്ല.

ശൂൎപ്പ—എന്താണ് എന്താണ്?

ലക്ഷ്മ—അയ്യൻ സത്യമായും വനവാസം കഴിഞ്ഞു നാട്ടുകാരേ
യും ഗുരുക്കന്മാരേയും ഭരതനേയും കാണുന്നതുവരെ ബ്രഹ്മചൎയ്യവ്രത
ത്തെത്തന്നെയാണാശ്രയിച്ചിരിയ്ക്കുന്നതു.

ശൂൎപ്പ—എന്നാൽ അവളിവിടെ എന്തു ചെയ്യുന്നു?

ലക്ഷ്മ—ഞാനെന്താണ് ചെയ്യുന്നതു അതുതന്നെ.

ശൂൎപ്പ—അയ്യനെ അവളെങ്ങിനെ ശുശ്രൂഷിയ്ക്കുന്നുവോ അതു
പോലെ ഞാനങ്ങയേ ശുശ്രൂഷിയ്ക്കാം.

ലക്ഷ്മ—ഭദ്രേ! ഇതിനും മോഹിയ്ക്കുയോ? നോക്കൂ—

* യാതൊന്നൊഴിച്ചുകളവാനറിവുള്ളലോക-
മേതെങ്കിലുംതുനിയുമങ്ങിനെയായിരിയ്ക്കേ
നീതന്നെകഷ്ടമിതുദാസ്യമതാഗ്രഹിച്ചി-
തോതുന്നുമുഗ്ദ്ധമിഴിനീവിട്ടുവിട്ടുതന്നെ. (൧൦)

ശൂൎപ്പ—സ്നേഹം ഗുണദോഷങ്ങളെ തൂക്കിനോക്കാറുണ്ടോ?

ലക്ഷ്മ—(വിചാരം) ഇങ്ങിനെ പറയുന്ന ഇവളെ എങ്ങിനെ
യൊഴിച്ചുകളയേണ്ടു. അട്ടേ, വഴിയുണ്ട് (സ്പഷ്ടം) ഭദ്രേ! അയ്യന്റെ
പൎണ്ണശാലാപ്രവേശം കഴിഞ്ഞിട്ടു ഞാൻ ഭവതിയെ ഇഷ്ടമുള്ളദിക്കിൽ
വെച്ചുകണ്ടുകൊള്ളാം.

ശൂൎപ്പ—എന്നാൽ പൎണ്ണശാലയുടെ സമീപത്തിലായ്യനെ കാത്തു
നില്ക്കുംഞാൻ.

ലക്ഷ്മ—(വിചാരം) അട്ടേ- പിന്നെയ്ക്കു നീട്ടിയാൽ വിഘ്നങ്ങളു
ണ്ടാക്കാമല്ലോ (സ്പഷ്ടം) ഭവതിയുടെ ഇഷ്ടംപോലെ.

ശൂൎപ്പ—അയ്യന്റെ കല്പനപോലെ. (പോയി)

ലക്ഷ്മ—ഇവളെപ്പററിസ്സംശയിയ്ക്കണം.

* കന്നക്കാട്ടാളർപോലുംകടുഭയമൊടൊഴി-
യ്ക്കുംകൊടുംകാടിതെങ്ങോ
കന്നൽക്കാർകാന്തിയേന്തുംകുവലയരുചിഹൃൽ
ക്കണ്ണിയാംപെണ്ണിതെങ്ങോ
മിന്നുംപൊൻതാമരപ്പൂവതിനുടെനടുവിൽ
ച്ചെന്നുതേനുണ്ടുപോരു-
ന്നന്നപ്പെണ്ണെതലാളേക്കടലിലൊരുവനും
കാണുമെന്നോൎക്കുവോന്നോ. (൧൧)

ഇതായീ മുമ്പിൽ പറഞ്ഞു വെച്ചസ്ഥലം.

(അനന്തരം സീതയോടുകൂടി ശ്രീരാമൻ പ്രവേശിയ്ക്കുന്നു)

രാമ—ദേവി! രാജധാനിയിൽ പാൎക്കുന്നതിനേക്കാളധികം സുഖമാണീവനവാസം എന്നാണിനിയ്ക്കു തോന്നുന്നത് നോക്കു.

* പൂത്തീവൃക്ഷങ്ങൾചൂഴുംമണമുടയവനംസൎവ്വമുദ്യാനമല്ലോ
പേൎത്തുംവെൺചോലചാട്ടംമുകിലണിമലയിങ്ങൊക്കയും കേളിശൈലം
ഒത്താൎക്കുംസാരസൌഖ്യംതിരവിതറിട്ടമാറുണ്ടനേകംകുളിപ്പാൻ
പൊയ്ത്താർഗന്ധമ്പെട്ടുംകാററുകൾജലകണശീതങ്ങൾമിത്രങ്ങളത്രേ. ൧൨

സീത—അയോദ്ധ്യയിൽ ഗുരുജനം വ്യസനിക്കില്ലെങ്കിൽ ഞാൻ ജീവിച്ചിരിക്കുന്ന കാലമൊക്കെ ഇവിടെത്തന്നെ പാൎത്താൽകൊള്ളാമെന്നാണിനിക്കുമോഹം.

ലക്ഷ്മ—(മുമ്പിലേക്കുനോക്കീട്ട്) ഇതാ ആൎയ്യൻ അമ്പോ! ദൈവത്തിന്റെ കൎമ്മം കഠിനം തന്നെ. അല്ല അല്ല- കൈകേയിയുടെ അമ്മേ കൈകേയി—

* ജ്യേഷ്ഠന്നോപട്ടപേക്ഷിച്ചരുണമരവിരി-
        ത്തോലുടുക്കേണ്ടിവന്നു
ജ്യേഷ്ഠത്തിക്കിന്ദുചെന്നായടിയണിപൊടിയാം
        മാൎഗ്ഗമായ്ക്കാലുവയ്പ്പാൻ
ഒട്ടേറെക്ഷീണനായീഭരതനഴലിനാൽ
        ക്കോസലമ്മോരുഴന്നു
കഷ്ടംമൊട്ടച്ചിയായ്നീതവതൊഴിലിതിലെ-
        ല്ലാററിലുംതട്ടിയല്ലോ. (൧൩)

ആൎയ്യന്റെഅടുക്കൽചെല്ലുകതന്നെ, (അങ്ങിനെചെയ്തിട്ട്) ആൎയ്യൻ ജയിച്ചാലും.

രാമ—ലക്ഷ്മണ! താൻ തുടങ്ങിയതുമുഴുവനായോ?

ലക്ഷ്മ—ആൎയ്യ! ഉവ്വ്.

രാമ—എന്നാൽ അങ്ങോട്ടു വഴികാണിയ്ക്കു.

ലക്ഷ്മ—ആൎയ്യന്റെ കല്പനപോലെ ഇതിലെ ഇതിലെ.(എല്ലാവരും ചുററിനടക്കുന്നു)

രാമ—(ലക്ഷ്മണന്റെ മുഖഭാവംകണ്ടിട്ട്) ഉണ്ണി! ലക്ഷ്മണ!-

* മാൎഗ്ഗത്തിൽച്ചിൽസുഖത്തിൻവഴിതിരയുമൃഷി-
        ശ്രേഷ്ഠരേസ്സേവചെയ്തും
ശ്ലാഘ്യശ്രീതീൎത്ഥസിന്ധുക്കളിലന്ദിനമാ-
        റാടിയുംതാപമെന്യേ

നോക്കുകൈകേയിയമ്മയ്ക്കുടയൊരുകൃപയാൽ
വ്യാജമായ് ഭൂമിഭാരം
നീക്കീട്ടീമട്ടിൽനോംപാണിതുമുനിവനമി-
ക്ഷ്വാകുവംശക്രമത്തിൽ. (൧൩)

ലക്ഷ്മ—'ഗുണവാന്മാക്ക് ഗുണമല്ലാതൊന്നുംതന്നെയില്ല' എന്ന് ജനങ്ങൾ പറയുന്നത് സത്യമാണ്.

രാമ—ലക്ഷ്മണ! ഇപ്പോഴും തനിയ്ക്കമ്മയുടെ നേരെയുള്ള കോപം തീൎന്നില്ലേ?

ലക്ഷ്മണ—അയ്യ!

* പാലൂൎന്നീടിനകൊങ്കയൊത്തതിരസാൽനോക്കുന്നാരണ്ടമ്മയൊ-
ത്തോലുന്നച്ഛനെഴുന്നൊരശ്രുവൊട്ടപൊൻകുംഭാൽഭവന്മൌലിയിൽ
കോലുംവാരിവസിഷ്ഠമന്ത്രജയിയാംമന്ത്രത്തിനാൽന്നുത്തിയോ.
രാലോകോത്സവകാളരാത്രികഠിനക്കാരത്തിയെന്നമ്മയോ. (൧൪)

രാമ— (ചെവിപൊത്തീട്ട്) ശിവശിവ കഷ്ടം! കഷ്ടം!

* പേടായനൎത്ഥകരമാകിയനാട്ടിലാശ
കൂടിബ് ഭവാൻജനനിയേവെടിയുന്നുവല്ലോ
പാടേതൊലിപ്പുറമെയുള്ളരസന്നിനയ്ക്കും
മൂഢൎക്കമാനസമധൎമ്മമതിങ്കലല്ലേ്യാ. (൧൫)

നോക്കു, പാപാത്മാവായക്ഷത്രിയന്—

* പാൎത്തട്ടല്ലോകളത്രംനയമറിയുമവൎക്കായതെല്ലാൎക്കുമൊക്കം
മിത്രംശത്രുങ്ങൾപിന്നെസ്സഹജർതനയരുംവൈരിമാരായിരിയ്ക്കും
പാൎത്താല്പാപാല്പരത്തിൽപെരിയൊരുനരകേപാതമാണിങ്ങുലാഭം
സത്താര്യെഞ്ചാമരദണ്ഡവുമതിസിതമാംഛത്രവുംമാത്രമത്രേ. (൧൬)

ലക്ഷ്മ—രാജ്യത്തിനു മോഹിച്ചിട്ടല്ല ഞാൻ പറയുന്നത്.

രാമ—പിന്നെയെന്താണ് തനിയ്ക്കു കോപത്തിനു കാരണം?

ലക്ഷ്മ—ക്രമം തെററിച്ചുവല്ലോ എന്നാണ്.

രാമ—എന്നാൽ എന്നെത്തന്നെയാണ് മുമ്പിൽ ശകാരിയ്ക്കേണ്ടത്. വിചാരിച്ചു നോക്കു.

* ദേവേന്ദ്രനോടുസമനായ് സദയാശ്രുവായി
മേവുന്നമാന്യമതിമന്നവനുള്ളകാലം
ഏവംവിലജ്ജനഭിഷേകമതേൽക്കുവാനാ-
യ് ഭാവിച്ചുപീഠമതിലേറിയിരുന്നുവല്ലോ. (൧൭)

സീത—അയ്യപുത്രൻ പറഞ്ഞതു ശരിയാണ്.

ലക്ഷ്മ—'ഇനിയ്ക്കു വയസ്സധികമായി' എന്നുവെച്ച് അച്ഛനങ്ങിനെ സമ്മതിച്ചിട്ടല്ലേ?

രാമ—എന്നാൽ ഭരതനെനോക്കാൾ വയസ്സു കുറയുമല്ലോ.

ലക്ഷ്മ—"ഇനിക്കു ഭൂമി രക്ഷിപ്പാൻ ശക്തിയില്ലെ"ന്നുവെച്ചാണ്.

രാമ— * നിത്യംസ്വദേവതയതാകിയഭൂമികാത്തു
വൎത്തിക്കുവാൻകിമപിശക്തിയശില്ലയെന്നോ
ദൈത്യേന്ദ്രമൂലഹരമാമവിട്ടത്തെയോജ-
സ്സിത്തൽവിൽവാനമിതുമാതിരികാത്തിടുന്നു. (൧൯)

ലക്ഷ്മ—എന്നാൽ, പുത്രസ്നേഹംകൊണ്ടു അവളങ്ങിനെ ചാപല്യം കാട്ടിയല്ലോ എന്നാണു.

രാമ—ഇതു ലോകസ്വഭാവമാണ്. വളരെ മക്കളുള്ളവൎക്ക ഒരുത്തൻെറനേരെ അധികം പക്ഷംതോന്നും. തനിയ്ക്കുതന്നെ എല്ലാസ്സഹോദരന്മാരിലും ഒരുപോലെയാണോ സ്നേഹം?

ലക്ഷ്മ—എന്തിനു വളരെപ്പറയുന്നു. അച്ഛൻെറ മരണത്തിനു അവൾതന്നെയാണ് കാരണമായിട്ടുള്ളത്.

രാമ—ഛെ! അല്ല. അച്ഛനെക്കുറിച്ച് ആ ഗുരുജനം ഒരു തെറ്റും ചെയ്തിട്ടില്ല. വിചാരിച്ചുനോക്കു.

* കണ്ണില്ലാത്തപ്പിതാക്കൾക്കുഷസിനിയമകൃത്യത്തിനാവശ്യമായി-
ത്തണ്ണീർമുക്കാൻകുടത്തെക്കട്ടുകുടെമകനിട്ടാററിൽമുക്കുന്നനേരം
തിണ്ണംകാട്ടാനയെന്നോൎത്തവനിപനിരുളിൽച്ചെയ്തനായാട്ടിലെയ്ത-
മ്പുണ്ണിയ്ക്കേററിട്ടുകഷ്ടംകഠിനമൃതിയുടൻതന്നെയുണ്ടാക്കിമുന്നം. (൨൦)

സീത—അങ്ങിനെയുള്ള വിധികൊണ്ടുതന്നെയായിരിക്കണം. അല്ലെങ്കിൽ ഏതവളാണ് തന്നെയും ലോകത്തെയും നശിപ്പിയ്ക്കുന്നതു?

ലക്ഷ്മ—എന്നാൽ ഞാൻതന്നെയാണ് തെററുകാരൻ. ആൎയ്യൻ പ്രസാദിച്ചാലും. വൎത്തമാനംപറഞ്ഞു വഴിയുടെ വലിപ്പമറിയാതെ നമ്മളെത്തിക്കഴിഞ്ഞു. പൎണ്ണശാലയിലേയ്ക്കാൎയ്യൻ കടന്നാലും.

രാമ—താനും ഒരു ദിക്കിൽചെന്നിരുന്നു ക്ഷീണം തീൎക്കു.

ലക്ഷ്മ—ആൎയ്യൻെറ കല്പനപോലെ (പോയി)

രാമ—(പൎണ്ണശാലയിൽക്കടന്നെല്ലാടവും നോക്കീട്ട്)ദേവി! നോക്കു. നോക്കു. ലക്ഷ്മണൻെറ എല്ലാററിലുമുള്ള സാമൎത്ഥ്യം.

* വില്ലിൻതൊണിട്ടുലച്ചിട്ടടനകലെമൃഗക്കൂട്ടമോടിച്ചുവെച്ചു
മെല്ലെപ്പൎണ്ണാലയംതീൎത്തിതുപുതുമലർകൊണ്ടിട്ടുനന്മെത്തതീൎത്തു
നല്ലോണംചൂരൽകൊണ്ടിട്ടിതരുചിരമതാസ്പദമുണ്ടാക്കിയെന്ന-
ല്ലെല്ലാംസിന്ധൂദകത്താൽബ്ബലിമലർചിതറീട്ടുള്ളമുററംനനച്ചു.

സീത—ആൎയ്യപുത്ര! പൂക്കൾ തളിരുകൾ ഇവകളുടെ സമൃദ്ധിയു

ള്ള പൎണ്ണശാലയുടെ ഐശ്വൎയ്യംകൊണ്ടു പ്രാസാദങ്ങളെക്കുറിച്ചുള്ള ബഹുമാനം നിസ്സാരമായി.

രാമ—ഈ സ്ഥലം വിജനമാണ്. കാട്ടിൽനിന്നുവരുന്ന കാററു കൊള്ളുകതന്നെ.

* മെല്ലമററിതകുറച്ചുധൂളിചിതറിച്ചുവന്നുമധുരം ചട-
ച്ചിച്ചനിൻവദനഗന്ധവാഹനനണകെച്ചുളിച്ചിലുമിയന്നഹോ
സ്വച്ഛമഞ്ജുശുകവാണിതത്തയെതൃപച്ചയാകിയൊരുനിൎമ്മല-
ക്കച്ചമെല്ലവെയഴിച്ചുമാററുകമടിച്ചിടേണ്ടമടവാർമണേ! (൨൨)

സീത—ആൎയ്യപുത്രൻെറ കല്പനപോലെ.

(എല്ലാവരുംപോയി)

പൎണ്ണശാലാങ്കം എന്ന ഒന്നാമങ്കം കഴിഞ്ഞു.

---

ആശ്ചൎയ്യ

# ചൂഡാമണി.

## ഭാഷാനാടകം.

---

### രണ്ടാമങ്കം.

---

(അനന്തരം ലളിതസുകുമാരവേഷയായ
ശൂൎപ്പണഖ പ്രവേശിക്കുന്നു.)

ശൂൎപ്പ—(ബുദ്ധിക്ഷയത്തോടുകൂടി) ഇനിയും ആ രാമനെത്തന്നെ ഭൎത്താവാവാൻ പ്രസാദിപ്പിച്ചുനോക്കട്ടേ. അദ്ദേഹത്തിൻെറ വാക്കിനെ വിശ്വസിച്ചിട്ടാണല്ലോ ഞാൻ സരസ്വതി വിസ്തിയുടെ അടുക്കലെന്നപോലെ ലക്ഷ്മണൻെറ അടുക്കൽ ചെന്നിട്ടു കാൎയ്യം ഫലിയ്ക്കാതെ മടങ്ങിപ്പോന്നത്. ഇപ്പോഴും പൎണ്ണശാലയുടെ അരികിൽ വിസ്തിയായി അകരുണനായി ആണുംപെണ്ണുംകെട്ടവനായി അധാൎമ്മികനായി അദാക്ഷിണ്യനായിരിയ്ക്കുന്ന ആ മനുഷ്യജന്തുവിനെ കാത്തുനിന്നു. അയ്യോ കഷ്ടം! മന്ദഭാഗ്യയായ ഞാൻ ഉള്ളിലുള്ള വ്യസനമൊക്കെയൊതുക്കി, അല്ലെങ്കിൽ അവന് ഇത്രത്തോളമേഭാഗ്യമുള്ളു. എന്നെ ഉപേക്ഷിച്ചില്ലേ. ഇരിയ്ക്കട്ടെ. ഈ ജ്യേഷ്ഠനെ മുഴുവനുംകേൾപ്പിച്ചിട്ട് പിന്നെ അറിയാം—

(അനന്തരം രാമനും സീതയും പ്രവേശിക്കുന്നു)

രാമ—ദേവി! അകലെയിരിയ്ക്കുമ്പോൾ ഒക്കെ അത്ഭുതപ്പെടത്തക്കവിധമായി കേൾക്കുന്നുണ്ടു്. വിചാരിച്ചുനോക്കു.

* പാരിയ്ക്കുംമലപോലമെയ്‌മുകിൽനിറംമററുംപെട്ടുംരാക്ഷസ-
ന്മാരുണ്ടെന്നുനമുക്കുപഞ്ചവടിയിൽപ്പണ്ടെത്രയോകൌതുകം
നേരായിന്നിതുദേവിനല്ലുപവനമ്പോലാണുകേൾക്കുന്നവ-
ക്കേറെക്കൌതുകമത്രെതാന്നമലയുംകാട്ടുംപയോരാശിയും. (൯)

സീത—ആൎയ്യപുത്ര! കാട്ടിൽവെച്ചുണ്ടായ വൃത്താന്തങ്ങൾ അന്തഃപുരത്തിൽ മാത്രം പാൎത്തിട്ടുള്ളവരോടു പിന്നെയും പിന്നെയും പറഞ്ഞു വിസ്മയപ്പെടുത്തുവാൻ ഇനിക്കു കൌതുകം തോന്നുന്നുണ്ട്.

ശൂൎപ്പ—(അടുത്തുചെന്നിട്ടു്) ആൎയ്യൻ ജയിച്ചാലും.

രാമ—സുന്ദരീ! നീ ലക്ഷ്മണനെക്കണ്ടില്ലേ?

ശൂൎപ്പ—ഉവ്വ് കണ്ടു.

രാമ—പറഞ്ഞതു് അയാൾ കേട്ടില്ലെന്നുണ്ടോ?

ശൂൎപ്പ—കേൾക്കുകമാത്രമുണ്ടായി.

രാമ—എന്തുപറഞ്ഞാണ് അയാൾ നിന്നെ ഉപേക്ഷിച്ചതു്?

ശൂൎപ്പ—"തപസ്സിധൎമ്മത്തോടുകൂടി ആൎയ്യനെ ശുശ്രൂഷിയ്ക്കുന്ന ഇനിയ്ക്കു സമാധിഭംഗത്തിനു കാരണമായ നിന്നെക്കൊണ്ടെന്തുകാൎയ്യമാണ്?" എന്നാണ്.

രാമ—(ചിരിച്ചുകൊണ്ടു വിചാരം) ഇതു് അയാളുടെ വാക്കുതന്നെയായിരിക്കണം. (സ്പഷ്ടം) ഭദ്രേ! ഭവതിയേ ഞാനോന്നുകൂടി ബുദ്ധിമുട്ടിയ്ക്കട്ടേ?

ശൂൎപ്പ—അരുതേ- അരുതേ. ആൎയ്യനങ്ങിനെ പറയരുതേ. ഇവിടെത്തന്നെ പാൎത്തുകൊണ്ടു ഞാനാൎയ്യൻെറ തൃക്കാലു ശുശ്രൂഷിച്ചുകൊള്ളാം.

സീത—പാവപ്പെട്ടഇവൾആൎയ്യപുത്രനെക്കുറിച്ചുള്ളസ്നേഹംകൊണ്ടു് തൻെറ ഗുണപക്ഷപാതത്തെയാണ് കാണിക്കുന്നതു്.

രാമ—നിൻെറ ഈ നിശ്ചയം ഞാനും പ്രാൎത്ഥിയ്ക്കേണ്ടതാണ്. എന്നാൽ—

* ഹോമങ്ങൾതുടനഗ്നിസാക്ഷികമതായ്
സാക്ഷാൽഗ്ഗുരുക്തിക്രമാൽ
ശ്രീമൽബ്രഹ്മജശിക്ഷയാലെയിവളേഞാൻ
വേട്ടുധൎമ്മത്തിനായ്

ഈമാൻകണ്ണിയുമിന്നുമോക്ഷപദമെത്താൻ
മേമഹാവിഘ്നമായ്
നാമീവേഷമെടുത്തുഹേസുമുഖിമേൽ
ചിന്തിയ്ക്കചിന്ത്യത്തെന്നീ. (൨)

ശൂൎപ്പ—ഇങ്ങിനെയാണെങ്കിൽ മററാരേടത്തു പോകുവാനിനിയ്ക്ക് ശക്തിയില്ല. ഇവിടെത്തന്നെ പാൎത്തുംകൊണ്ടു ജീവത്യാഗംചെയ്യും ഞാൻ.

സീത—ആൎയ്യപുത്ര! ഇവളുടെ നിശ്ചയത്തെ ഉപേക്ഷിയ്ക്കരുതേ.

രാമ—ഇനിയൊരിക്കൽകൂടി ലക്ഷ്മണൻെറ അടുക്കലേയ്ക്കു പോകുവാനായിട്ടു ഞാൻ ഭവതിയോടു അപേക്ഷിക്കുന്നു.

ശൂൎപ്പ—ശിവശിവ. ഇതു സങ്കടമാണേ. ആൎയ്യൻെറ വാക്കിനെ പ്രമാണിച്ചു ഞാൻ പെണ്ണുങ്ങളുടെ മൎയ്യാദയുംകൂടി ഉപേക്ഷിച്ചു

രാമ—ഭദ്രേ! അങ്ങിനെയല്ല, ഇതു പണ്ടുപണ്ടേ ഉള്ള ധൎമ്മമാണല്ലോ. നോക്കു,

* മെല്ലെന്നുതാനഭിസരിപ്പതുനല്ലയുക്ത-
മല്ലെന്നതില്ലറികസുന്ദരിനാരിമാൎക്കും
തെല്ലൊന്നിടയ്ക്കുഹരമൌലിയിൽമാലഗംഗ
ചൊല്ലാനദീവരനിലേയ്ക്കുഗമിച്ചതില്ലേ? (൩)

ശൂൎപ്പ—ആൎയ്യൻെറ അധീനയായ ഞാൻ എന്താണ് ചെയ്യാത്തതത്. (വിചാരം) ആട്ടെ, അദ്ദേഹമിപ്പോളെന്നെ ഉപേക്ഷിപ്പാൻ തന്നെയാണു ഭാവമെങ്കിൽ പിന്നെ തൻെറ സ്വതേ ഉള്ള പ്രകൃതിയെടുക്കുകതന്നെ. (പോയി)

സീത—പാവപ്പെട്ട ബാലയായിരിക്കുന്ന അവളെ ഉപേക്ഷിച്ചതുകൊണ്ട് ആൎയ്യപുത്രൻ ഇനിയ്ക്കു വ്യസനമാക്കിത്തീൎത്തു.

രാമ—ദേവി! തോന്നിയവാസംകാട്ടി നടക്കുന്ന സ്ത്രീകളായിട്ടുള്ള സംസൎഗ്ഗം ഗൃഹസ്ഥന്മാൎക്കു ചേരുന്നതല്ല.

സീത—എന്നാൽ വിശ്വസിപ്പാൻ വയ്യാത്ത ആ ആളെ എന്തുകൊണ്ടു കുമാരൻെറ അടുക്കലേയ്ക്കയച്ചു.

രാമ—ദേവി! അവളായിട്ടുള്ള സംബന്ധം കുമാരനെങ്ങിനെയുണ്ടാവും? അവളെ ഉപേക്ഷിയ്ക്കുന്നതിൻെറ വകഭേദം.

സീത—അയ്യോ! എന്നാൽ കുമാരനുംകൂടി ഉപേക്ഷിച്ചാൽ പിന്നെ അവൾക്കെന്താണുഗതി?

രാമ— (സീതയേ നോക്കീട്ട്) ദേവി! അതൊക്കെ ഇരിയ്ക്കട്ടെ.

* അല്ലിത്താരടികൊണ്ടുയാനമതുമല്ലാഹാരമംഭസ്സുതാൻ
കല്ലൊത്തീടിനമണ്ണുമെത്തപുതുതായ്മുങ്ങുന്നതേമണ്ഡനം

എല്ലാമിങ്ങിനെയാകിലുംതരുണിനീയ്യെൻകണ്ണുകൾക്കനുകാ
ന്ത്യല്ലാസക്കളികൊണ്ടയോദ്ധ്യയിലിരുന്നന്നത്തെമട്ടത്ഭുതം. (൨)

സീത— (വിചാരം) ആശ്രമത്തിലേയ്ക്കുന്നെ പറഞ്ഞയയ്ക്കു മ്പോൾ മഹൎഷിപത്നിയായ അനസൂയ "നിനക്കു ഭൎത്താവിന്റെ കണ്ണു തട്ടുന്ന സമയമൊക്കെ എല്ലാം അലങ്കാരമായിത്തീരും" എന്നു വരം ത ന്നിട്ടുള്ളതു ആൎയ്യപുത്രൻ അറിഞ്ഞിട്ടില്ലെന്നുണ്ടോ?

(അണിയറയിൽ) നില്ക്കു് നില്ക്കു് എടി രാക്ഷസി! നില്ക്കു്.

രാമ—(കേട്ടിട്ടു്) ലക്ഷ്മണന്റെ ഒച്ചപോലെയിരിയ്ക്കുന്നു.

സീത—ഓ! അവൻ തന്നെ.

(അനന്തരം ഉറയിൽനിന്നു വാളൂരിപ്പിടിച്ചു ലക്ഷ്മണനും സ്വ ന്തം രൂപമെടുത്ത ശൂൎപ്പണഖയും പ്രവേശിക്കുന്നു.)

ലക്ഷ്മ—നില്ക്കു് നില്ക്കു്, എടി രാക്ഷസി! നില്ക്കു്.

രാമ—എന്താണിതു്?

* പെരുത്തുഭയമേകിടുംകുടിലദംഷ്ട്രമേല്ലൊട്ടതീ
നിറത്തിൽമുടികാർനിറംമലയൊടൊത്തമെയ്യിങ്ങിനെ
കരുത്തൊടുതടുത്തുതാടകയെവെന്നവന്നുംഭയം
വരുത്തുമതിലുംപരംവലിയവസ്തുവത്ര്യൽക്കടം. (൩)

സീത—ആൎയ്യപുത്ര! തടുക്കണേ, തടുക്കണേ, വേഗം രാക്ഷസി യെത്തടുക്കണേ.

രാമ—ദേവി! പേടിയ്ക്കണ്ട പേടിയ്ക്കണ്ട. എന്തു് ചിത്രഭിത്തി യിൽ പിശാചുകളുടെ രൂപം കണ്ടിട്ടില്ലേ?

സീത—മനസ്സേ! എന്താണിതു്? ആൎയ്യപുത്രൻ നാഥനായിട്ടു ള്ള നിനക്കെന്താണു് ഭയപ്പെടാനുള്ളതു്?

ശൂൎപ്പ—ഭക്ഷിപ്പാൻ വൈകിയും മഹൎഷിമാരുടെ എറച്ചിതിന്നു വെറുപ്പുതോന്നിയും ഇരിയ്ക്കുന്നു് ഇനിയ്ക്കു ഭാഗ്യംകൊണ്ടു സ്നിഗ്ദ്ധങ്ങളാ യിസ്സുകുമാരങ്ങളായ ഭക്ഷണസാധനങ്ങൾ കിട്ടി. അട്ടേ, ഇതൊക്കെ ത്തിന്നിട്ടു സീതയേ ആൎയ്യനായ രാവണനു കാഴ്ച വെയ്ക്കുകതന്നെ. (എന്നു് ഓടിച്ചെല്ലുന്നു)

ലക്ഷ്മ—ഇതാ ഇവളോടിവരുന്നു.

* കൈപൊക്കിക്കാറ്റുമുട്ടുമ്പടിയുടൽവലുതാ-
ക്കുന്നുപിന്നെക്ഷണത്തിൽ
ബ്ഭ്രൂപൃഷ്ഠാന്താന്നുപൊങ്ങുംപടിദ്ദൃഢമടിവെ-
ച്ചിട്ടുനേരിട്ടിടുന്നു.

ക്ഷോഭാൽവായുംപിളൎന്നിയ്യിവരുടെയരികെ-
സ്സാക്ഷന്നീക്കിത്തുറന്നാ
ശ്ശോഭിച്ചീടുംകവാടംതടവിനപുരിയേ
പ്പോലെപാഞ്ഞെത്തിടുന്നു. (൯)

രാമ—ഇതാ ഇവൾ-

* മാനത്തുപൊങ്ങിമുഹൂൎത്തുഴിയിൽവന്നുഴന്നാ
സ്ഥാനത്തുനിന്നുടലുടൻനെടുതായ്യുളൎത്തി
താനൊത്തവാളൊളിനപൊവളികൊണ്ടുമേഘ
സ്ഥാനത്തുകാറുനിരയേമുറിയാക്കിടുന്നു. (൧)

സീത—തടുക്കണേ. തടുക്കണേ. വേഗം രാക്ഷസിയേത്തടുക്കണേ!
രാമ—ദേവി! പേടിയ്ക്കണ്ട പേടിയ്ക്കണ്ട.

* വെള്ളസ്സരോജമിഴി!രാക്ഷസിയല്ലിതേററ-
മുള്ളന്നുറന്നവലുതായൊരുയന്ത്രമാണേ
എള്ളോളമെന്നുടയസായകസംഘമിപ്പോൾ
കൊള്ളുമ്പൊളാത്തരവമോടിതുതാഴെവീഴും. (൨)

ലക്ഷ്മ—അയ്യൻ പ്രസാദിയ്ക്കണേ! ഞാൻ തന്നെ ഇവളേത്തടുക്കാം. (എന്ന് ഇടയിൽച്ചെല്ലുന്നു.)

ശൂൎപ്പ—ഛെഃ, ഛെഃ, ഇതു കഷ്ടംതന്നെ. എന്റെ ഭക്ഷണസാധനങ്ങൾ പരാക്രമിച്ചു തുടങ്ങിയല്ലോ.

ലക്ഷ്മ—ഇവളെന്നെപ്പിടിച്ചു- തെററിപ്പോയി. ഇതുകരുതിയില്ല.
രാമ—നില്ല്.

* കുററംചെയ്തവരേക്കുറിച്ചുമുനിമാരല്ലിജ്ജനംഭള്ളിനി-
പ്പുററില്ലായ്യുതിക്കുട്ടിടേണ്ടവെറുതേ,കയ്ത്താരിൽവില്ലേന്തിഞാൻ
തെററുംസംശയമില്ലനമ്മുടെശരങ്ങൾക്കെന്തുവന്നീടിലും
ചെററുംരാക്ഷസിരാക്ഷസപ്പരിഷയിൽക്കാരുണ്യമില്ലോൎക്കണം.

ശൂൎപ്പ—കഠിനഹൃദയനായ ഇവനെത്തന്നെ മുമ്പിൽ ആരുമില്ലാത്ത ദിക്കൽക്കൊണ്ടുവെച്ചു തിന്നട്ടെ. (ലക്ഷ്മണനെ എടുത്ത് ആകാശത്തേയ്ക്കുപൊങ്ങീട്ട്) അയിഃ പൎവ്വതങ്ങളുടെ കൊടുമുടികൾക്കുതന്നെ ഇത്രയെങ്ങും കനമില്ല. (പോയി)

രാമ—ദേവി! ഇപ്പോഴും സ്ത്രീസ്വഭാവം വിടുന്നില്ലല്ലോ.

* ധൈൎയ്യംപിടിച്ചിഹഭയത്തൊടുമൊപ്പമെന്നെ-
യാസ്ത്രേക്ഷണംവിടുകനീഹരിണാക്ഷിയാളേ
കാൎയ്യംനിനയ്ക്കുധൃതലക്ഷ്മണയായ്ജവത്താൽ
ക്രൌൎയ്യത്തൊടാശരിഘനാന്തരമേറിടുന്നു. (൧൦)

സീത—അൎയ്യപുത്ര! എന്നെ രക്ഷിപ്പാനാരാണുള്ളത്?
രാമ—കുമാരനെ ആരുരക്ഷിയ്ക്കും?
സീത—അവന്റെ കയ്യിൽ ആയുധമില്ലേ?
രാമ—(വിഷാദത്തോടുകൂടി)

* പൃത്ഥ്വീതലത്തൊരിടമേശതിയുള്ളതുച്ഛം
മൎത്ത്യന്റെരജന്മമിതുരാക്ഷസിരൂക്ഷഭാവാൽ
ഹസ്തേനലക്ഷ്മണനെയേന്തിയഹോമറഞ്ഞാ-
ളിത്തവ്വിൽഞാനിവിടെയിങ്ങിനെനോക്കിനില്ക്കേ. ൧൧

സീത—(വിഷാദത്തോടുകൂടി) വികൃതിയായ ഞാൻ അൎയ്യപുത്രനെ പിടിച്ചുനിൎത്തീട്ട് ലക്ഷ്മണനെ ഹൃദയശല്യമാക്കി തീൎത്തുവല്ലോ.

രാമ—ഏതുദിവ്യാസ്ത്രമാണിവളുടെ നേരെ പ്രയോഗിയ്ക്കേണ്ടത്? (അണിയറയിൽ) അയ്യോ!! ഞാൻ വീഴുന്നുവേ, അൎയ്യ! ശരണം ശരണം.

രാമ—ഏ്ഃ പെണ്ണിന്റെ ഒച്ചപോലെയിരിക്കുന്നുവല്ലോ. ഈ ഭ്രകമ്പമെന്തുകൊണ്ടുണ്ടായി? ലക്ഷ്മണൻ ആ രാക്ഷസിയെ വീഴിച്ചു നിശ്ചയം.

സീത—ഞാനും അങ്ങിനെതന്നെയാണൂഹിയ്ക്കുന്നത്.
രാമ—ഭദ്രേ! കൈപിടിച്ചുംകൊണ്ടെന്റെകൂടെവരു.
സീത—ഉത്സാഹിച്ചുനോക്കാം (രണ്ടാളും ചുററിനടക്കുന്നു)
രാമ—ഏയ്,

* മലപ്പുറമതിങ്കൽനിന്നലമലിഞ്ഞുധാതുക്കൾചോ-
ന്നൊലിച്ചുപുഴകാനനംമുഴുവനുംനിറഞ്ഞെന്നതോ
ജ്വലിച്ചരുണശോണമാംകടുനിണംമഹാപത്തിനായ്
ച്ചുലിച്ചുജലദംപിളൎന്നുടനഹോചൊരിഞ്ഞെന്നതോ. (൧൨)

ലക്ഷ്മ—(പ്രവേശിച്ചിട്ട്) അയി അയിഃ പെണ്ണെന്നുവെച്ചുവളുടെനേരെ മുമ്പിൽ ആയുധമെടുത്ത എന്നെ ഞാൻ ധിക്കരിയ്ക്കുന്നു. അല്ലെങ്കിൽ അതു വിചാരിച്ചു വ്യസനിപ്പാനില്ല.

* പരമവളുടെദുഷ്ടമട്ടുകണ്ടും
പുരുദ്ധമാൎയ്യനെഴുമ്മനസ്സറിഞ്ഞും
ഗ്ഗുരുനിശിചരിതന്റെകൎണ്ണനാസം
മുറിപെടുമാറൊരുമട്ടുവാളുവെച്ചേൻ. (൧൩)

(ചുററിനടന്നിട്ട്) അൎയ്യൻ പ്രസാദിച്ചാലും.
രാമ—(ആലിംഗനംചെയ്തിട്ട്)

* മനമേ!സമാശ്വസിയ്ക്കൂ-
ന്നനുജനിതാലക്ഷ്മണൻകുശലിയിപ്പോൾ

വനമതിലുമിവനൊടൊത്തി-
ജ്ജനംസുഖിക്കവതയോദ്ധ്യയിലെമട്ടിൽ. (൧൪)

(പിന്നെയും ആലിംഗനംചെയ്തിട്ട്) ഉണ്ണി! രാക്ഷസിയെവിടെ?

ലക്ഷ്മ—(വിചാരം) ഞാനെന്തുപറയേണ്ടു? (തലതാഴ്ത്തിനില്ക്കുന്നു.)

(അനന്തരം നിലവിളിച്ചുകൊണ്ടു ശൂൎപ്പണഖ പ്രവേശിയ്ക്കുന്നു.)

ശൂൎപ്പ—അയ്യോ! ആൎയ്യ! രാവണാ! അയ്യോ!! ആൎയ്യ! കുംഭകൎണ്ണാ! അയ്യോ!! ആൎയ്യ! വിഭീഷണാ! രക്ഷിയ്ക്കണേ. രക്ഷിയ്ക്കണേ. മഹൎഷിവേഷം കെട്ടിയിരിക്കു ന്നമനുഷ്യരുടെ അധികപ്രസംഗത്തിൽ നിന്നെന്നെരക്ഷിയ്ക്കണേ.

രാമ—ലക്ഷ്മണ! നോക്കു- നോക്കു-

* അന്തിച്ചോപ്പുപകന്നകാറുനിരപോലെന്നല്ലധാതുദ്രവം
പന്തിയ്ക്കൊത്തുപതിഞ്ഞപൎവ്വതമഹാപാറപ്പുറംപോലെയും
ചന്തത്തിൽച്ചെറുവെൽപതിഞ്ഞൊരുതമാലക്കാടുപോലേയുമി-
ന്നെന്തോമൂത്തിനിണത്തിൽമുങ്ങിയിവിടെക്കാണപ്പെടുന്നുണ്ടിതാ.

ലക്ഷ്മ—ദൈവമേ! കുത്സിതമാണീക്കൎമ്മമെന്നാൎയ്യൻതന്നെ തീൎച്ചയാക്കുന്നുണ്ടല്ലോ.

രാമ—ചെയ്യേണ്ടതാണ് താൻ ചെയ്തത്. കൊല്ലേണ്ടേടിക്കിൽ സ്ത്രീകൾക്കിങ്ങിനെയല്ലേ ശിക്ഷ വിധിച്ചിട്ടുള്ളത്.

* ദുഷ്ടോട്ടദണ്ഡകയിൽവാണവരുംപ്രസിദ്ധ-
പ്പെട്ടോരുശൂൎപ്പണഖയെന്നനിശാടനാരീ
ജ്യേഷ്ഠത്തിയാണഖരദൂഷണർകൾക്കുദുഷ്ട
ശ്രേഷ്ഠത്തിരാവണകനീയസിയാണിതത്രേ. (൧൫)

എന്നാണ് കേട്ടിട്ടുള്ളത്.

ശൂൎപ്പ—നോക്കിക്കോളിൻ മനുഷ്യരേ! നിങ്ങളുടെ അവിനയം! അതിൻെറ ഫലം ഇന്നുമുതൽക്കു കാണാറാവും.

ലക്ഷ്മ—ഛീഃ എടി! പോ. പോ.

ശൂൎപ്പ—ഖരദൂഷണന്മാരെ എൻെറ അവസ്ഥ കാണിച്ചുകൊടുക്കട്ടേ. (പോയി)

സീത—ആൎയ്യപുത്ര! എനിക്കിപ്പോൾ ദീൎഘശ്വാസം വീണു. അല്ലെങ്കിൽ ഇങ്ങിനെ രാക്ഷസികളെക്കൊണ്ടു ഭയങ്കരമായ ഈ കാട്ടിൽ അത്ര സുന്ദരിയായി സുകുമാരഗാത്രിയായിരിയ്ക്കുന്ന ആപ്പെണ്ണ് ഒററയ്ക്ക് എങ്ങിനെയാണാവോ കഴിച്ചുകൂട്ടുന്നത്?

രാമ—(ലക്ഷ്മണനെ നോക്കുന്നു)

ലക്ഷ്മ—(ചെവിയിൽ) ഇങ്ങിനെയൊക്കെയാണ്.

സീത—എന്താണു കുമാരൻ പറയുന്നത്?
രാമ—ദേവി!

* ഓമൽച്ചുണ്ടുള്ള വക്ത്രംചപലശഫരനേ-
ത്രങ്ങൾപോർകൊങ്കഭേസീ-
ട്ടാമട്ടിൽത്താന്നമല്ധ്യംപൃഥുകടിതടമീ
മട്ടിലായിട്ടുമുമ്പിൽ
കാമംനാണിച്ചുപേടിച്ചുടിയടിയിടയിൽ
ക്കേളിയായ്നൂറുവെച്ചോ-
രാമുഗ്ദ്ധപ്പെണ്ണുമൂലംതവഭയമിതഹോ
രാക്ഷസദ്വേഷിദൈവാൽ. (൨൭)

സീത—ഇത് പൊളിയാണ്- പൊളിയാണ്-
രാമ—ലക്ഷ്മണൻ പറയുന്നുവല്ലോ.
സീത—കഷ്ടം! ! അവളിൽ വിശ്വാസം തോന്നിയത് വിഡ്ഢിത്വം. ആര്യപുത്രൻ അതു നല്ലവണ്ണം തീർത്തുതന്നു.
രാമ—ലക്ഷ്മണ! താൻ അവളെ മുമ്പിൽ എങ്ങിനെയായിരുന്നു വിചാരിച്ചിരുന്നത്?
ലക്ഷ്മ—(പുഞ്ചിരിയോടുകൂടി) ആര്യൻ എല്ലാദിക്കിലും ദാക്ഷിണ്യംകൊണ്ട് ദോഷം വരില്ലെന്നാണ് വിചാരിക്കുന്നത്. തീയ്യിന്റെ ചൂടു മറയ്ക്കുന്നതെങ്ങിനെയാണ്?
രാമ—ശരിയാണിത്.

* ഉൾക്കൊണ്ടദാക്ഷിണ്യതയാൽമൃദുവായലോകം
മുഷ്ക്കാണ്ടിടുംശഠജനങ്ങൾവശത്തിൽനില്ക്കും
കയ്യൊണ്ടുവേരൊടുപറിപ്പതിനാശയുള്ളോ-
ക്കെണ്ടകങ്ങൾതടയാത്തൊരുവള്ളിപോലേ. (൨൮)

അവളെ ഒരു പെണ്ണാണല്ലോ എന്നുവെച്ച് പുച്ഛിച്ചുകൂടാ. അസാദ്ധ്യംതന്നെയാണ് താനീച്ചെയ്തത്.
ലക്ഷ്മ—(തലതാഴ്ത്തിനില്ക്കുന്നു)
സീത—ഇപ്പൊഴും എനിക്കു രാക്ഷസിയെ കാണുന്നതുപോലെ തോന്നുന്നു.

രാമ—* ത്രൈലോക്യദ്വേഷിസാക്ഷാൽദശവദനനിവൾ
ക്കഗ്രജൻതന്നെയെന്നാ-
ലോചിയ്ക്കേണ്ടവില്ലിന്നിനിയിടകിടയാ
തെല്ലുമിണ്ടാതിരിപ്പാൻ

ച്ചേലോടേരാക്ഷസന്മാരൊട്ടുദ്ധമുളവാ-
യ്പന്നവൈരംക്രമാൽത-
ന്മൂലോച്ഛേദംവരുത്തീട്ടലകിനിതുടനേ
ഭൂതിയെച്ചെയ്യിടട്ടേ. (൧൯)

സീത——അയ്യപുത്ര! നോക്കു, നോക്കു, ദിവസാവസാനത്തിൽ ചുവന്നിരിക്കുന്ന രശ്മികളെക്കൊണ്ടു് രാക്ഷസിയുടെ ചോരയെടുത്ത സൂയ്യഭഗവാൻ വൃക്ഷശിഖരങ്ങളിലൊക്കെ നനയ്ക്കുന്നുവോ എന്നു തോന്നുന്നു.

രാമ——ഇതാ പകൽ കഴിഞ്ഞു. ഉണ്ണി ലക്ഷ്മണ!

* എന്നാലിന്നിനിവാളുംവെയ്ക്കുകമുറയ്ക്കുന്നല്ലവില്ലിൻെറഞാ-
ണൊന്നായല്പമയച്ചുകൊൾകശുചിയാമാററിൽക്കുളിച്ചങ്ങിനെ
നന്നായ്ശ്വാസമടക്കിമുഖ്യതരമാംമന്ത്രംജപിച്ചാദരാ-
ലിന്നാരാൽവിധിപോലെചെയ്യുകനമുക്കിസ്സാന്ധ്യകമ്മക്രമം.

ലക്ഷ്മ——അയ്യൻെറകല്പനപോലെ.

രാമ——ഇതാ ഇതാ.

* ചട്ടററീടുന്നചക്രായുധനൊരുചരണംകൊണ്ടുമാനത്തുനിന്നും
തട്ടിത്താഴത്തുവീഴ്ത്തുംനമുചികടുനിണംകൊണ്ടുപണ്ടെന്നപോലെ
പുഷ്ടശ്രീചെമ്പരത്തിപ്പൂതുമലർനിറമാന്നംശുജാലത്തിനാലീ
മട്ടിൽപ്പൂണ്ടേന്ദുവക്ത്രേപരമരുണിതമാകുന്നുദിക്ചക്രമക്കൻ.

(എല്ലാവരും പോയി.)

ശൂൎപ്പണാഖങ്കം എന്ന രണ്ടാമങ്കം കഴിഞ്ഞു.

---

ആശ്ചയ്യ

# ചൂഡാമണി

## ഭാഷാനാടകം.

---

### മൂന്നാമങ്കം.

---

(അനന്തരം ക്ഷീണത്തോടു കൂടി ഒരു ഋഷികുമാരൻ പ്രവേശിക്കുന്നു.)

ഋഷികു——സൂയ്യവംശം വളരെ വളരേക്കാലം നിലനില്ക്കട്ടെ. ഈ

സൂൎയ്യവംശമണിയായ രാമൻ ഖരദൂഷണന്മാരായ നായകന്മാരുള്ള രാക്ഷസസേനയെജ്ജനസ്ഥാനത്തിൽ നിന്നു യമസ്ഥാനത്തിലേയ്ക്കു സ്ഥലമ്മാററിയതുകൊണ്ടാണല്ലോ എന്നെപ്പോലെയുള്ളവക്കും കൂടി ഈ കാട്ടുപ്രദേശങ്ങളിലൊക്കെ യഥേഷ്ടം സഞ്ചരിയ്ക്കാറായത്. രാമൻ നിമിത്തം രാക്ഷസരുടെ ജീവനെൻറ സ്വാദറിഞ്ഞിട്ടുള്ള മൃത്യുവിനെൻറ നാവിപ്പോൾ ലങ്കയേയും കൂടി നക്കിത്തുടങ്ങി നിശ്ചയം. (കുറച്ചു നടന്നിട്ട്) എവിടെയാണ് തീൎത്ഥയാത്രയുടെ തളച്ചതീക്കേണ്ടത്? ഇവിടെ അടുത്ത് ആശ്രമമുണ്ടായിരിക്കണം. ഇതാ

* ദൎഭമന്ത്രവിധിയാൽവിരിച്ചസിതമാററിലാകവെമണൽപ്പുറം
കെല്പോടമ്മുനികൾചൊന്നൊരോത്തുരുവിട്ടന്നതത്തതരുശാഖയിൽ
ഇപ്പൊൾമാത്രമുലയങ്ങുവിട്ടിതവരുന്നുവല്ക്കലജടാജിനാ-
കല്പമോൎത്തുവരികൊണ്ടുതാപസശിശുക്കൾപോററിയമൃഗങ്ങളും.

ഇവിടെ സ്വാദ്ധ്യായം കേൾക്കുന്നില്ല. ഹോമത്തിൻെറ പുകയും കാണുന്നില്ല. അട്ടേ- കടന്നുനോക്കീട്ടറിയുകതന്നെ. (അങ്ങിനെ ചെയ്തിട്ട്) ഈ ആശ്രമം ഇപ്പോൾ ഉപേക്ഷിച്ച മട്ടിവിരിക്കുന്നു. ഇതാ-

* ദൎഭപ്പുല്ലുവിരിച്ചവേദിയിലഹോഹോമിച്ചതിൻഗന്ധമു-
ണ്ടിപ്പോളുംബലിഭൂമിയായ്പരിചയംവിട്ടില്ലഭൂംഗാളികൾ
കെല്പോടീവചുതായിട്ടന്നൊരുമരക്കൊമ്പത്തുണക്കീട്ടഹാ-
നീപ്പോട്ടിടിനവല്ക്കലംതളിർകളിൽക്കൂട്ടുന്നുമഞ്ഞപ്പിനെ.

ഇവിടെ വല്ലവരുമുണ്ടെങ്കിൽ വിളിച്ചുനോക്കട്ടെ. ഇതാ ഞാനൊരു വഴിപോക്കൻ- ഹേ ഹേ ആരാണവിടെ? (അണിയറയിൽ) ഇങ്ങോട്ട്- ഇങ്ങോട്ട്- അതിഥിയ്ക്കു സ്വാഗതം.

ഋഷികു—ശൂന്യമല്ലെന്ന് തോന്നുന്നു.

(അനന്തരം യാത്രയ്ക്കുള്ള ഒരുക്കങ്ങളോടു കൂടിയ വൃദ്ധതാപസൻ പ്രവേശിക്കുന്നു.)

വൃദ്ധ—ഇങ്ങോട്ട്- ഇങ്ങോട്ട്- അതിഥിയ്ക്കു സ്വാഗതം.

ഋഷികു—അല്ലേ! മഹൎഷേ! വളരെ സ്ഥലമുള്ള ഈ ആശ്രമത്തിൽ ഇവിടുന്നു മാത്രമേ ഉള്ളു എന്ന് തോന്നുന്നുവല്ലോ.

വൃദ്ധ—ഇത് രാവണനെൻറ ബന്ധുവായ മാരീചനെൻറ ആശ്രമമാണ്.

ഋഷികു—ഓ! ! വിശ്വാമിത്രപുത്രന്മാർ പറഞ്ഞുകേട്ടിട്ടുണ്ട്. 'രാമബാണത്തിൻെറ ഇച്ഛിഷ്ടാണ്' എന്ന്—അവൻതന്നേയല്ലേ?

വൃദ്ധ—രാവണനെൻറ സോദരിയായിട്ട് ശൂൎപ്പണഖ എന്നൊരുത്തിയുണ്ട്.

ഋഷികു—നില്ക്കു- ആശ്രമന്തോറും രാമനെൻറ കല്പനപ്പ്രകാരം ന-

ടന്നുപറയുന്ന ലക്ഷ്മണന്റെ മുഖത്തിൽ നിന്ന് ശൂൎപ്പണഖയുടെ വിരൂപകരണവും, ഖരദൂഷണാദികളുടെ വധവും കേട്ടിട്ടുണ്ട്. ഞാനിപ്പോൾ കേൾക്കാതെകണ്ട് മാരീചന്റെ വൎത്തമാനമ്മാത്രമേയുള്ളു.

വൃദ്ധ—അതിന്റെ ശേഷം കോപത്തോടുകൂടി രാവണൻ മാരീചന്റെ അശ്രമത്തിൽ വന്നു.

ഋഷികു—പിന്നെ-പിന്നെ?

വൃദ്ധ—എന്നിട്ട് "അങ്ങുമൃഗരൂപമെടുത്ത് രാമനേഭ്രമിപ്പിച്ചകത്തണം അപ്പോഴയ്ക്കും ഞാൻ സീതയേക്കൊണ്ടു പൊയ്ക്കൊള്ളാം" എന്ന് അവൻ വളരെ വളരെ നിർബ്ബന്ധിച്ചു.

ഋഷികു—അപ്പഴോ?

വൃദ്ധ—അപ്പോൾ മാരീചൻ രാമന്റെ ഗൌരവത്തെ പ്രശംസിച്ചിട്ട് ഇതു വിരോധിച്ചു.

ഋഷികു—ഇത് അനുഷ്ഠാനത്തിനുചേൎന്നതുതന്നെ. പിന്നെ, പിന്നെ?

വൃദ്ധ—പിന്നെ രാവണൻ ക്രോധത്തോടുകൂടി—

* പെട്ടന്നാപ്പുരികംവളച്ചഥചിരിച്ചുംക്രൂക്കൾചിന്നിപ്പുറ-
പ്പെട്ടീടുന്നൊരുവാളെടുത്തുറയിൽനിന്നൂരിപ്പിടിച്ചീടിനാൻ
വാട്ടംവിട്ടതിനുള്ളമൂൎച്ചയെതുനിന്നെരാവതാഖ്യദ്വിപ
ശ്രേഷ്ഠൻതന്നുടെദന്തകോശമൊടിടഞ്ഞിട്ടുണ്ടുപണ്ടെത്രയും. (൩൨)

ഋഷികു—അതിലത്ര അത്ഭുതമില്ല. പിന്നെ പിന്നെ?

വൃദ്ധ—എന്തിനുവളരെപ്പറയുന്നു. ഉടനേ ഉള്ള പ്രാണഭയംകൊണ്ടോ പൂൎവ്വവൈരം വിചാരിക്കകൊണ്ടോ അവൻ രാവണന്റെ ചൊൽപ്പടിക്കായിത്തീൎന്നു.

ഋഷികു—കുലത്തിനു ചേൎന്നതായി പ്രവൃത്തി നിശ്ചയം.

* ഖലരുടയദുസ്വഭാവംചിലഹേതുക്കളിൽമറച്ചുവെച്ചാലും
കാമ്പേവിത്തിൻപ്രകൃതികൾപോലേഫലമൊടുപുറത്തുചാടുന്നു ൩൩

പിന്നെ പിന്നെ.

വൃദ്ധ—രാവണൻ ദൂഷിപ്പിച്ചിരിയ്ക്കുന്ന ഈ സ്ഥലത്തിൽനിന്നു മഹൎഷിമാരൊക്കെ ഉദ്വിഗ്നന്മാരായിട്ടൊഴിച്ചുപോയി. അങ്ങു കാണുന്നില്ലേ എന്റേയും ഈ യാത്രയ്ക്കുള്ള പരിഭ്രമം?

ഋഷികു—എന്നാൽ ഇവിടുന്നു ചെല്ലു-ഞാൻ ഇവിടം വിട്ടുപോകുന്നു.

വൃദ്ധ—അങ്ങിനെതന്നെ. ഈ നിശ്ചയം ഒന്നാന്തരമായി.

(രണ്ടാളുംപോയി)

വിഷ്കംഭംകഴിഞ്ഞു.

(അനന്തരം രാമനും സീതയും പ്രവേശിക്കുന്നു)

രാമ—(ദുന്നിമിത്തം സൂചിപ്പിച്ചിട്ടു) ദേവി! ഇതാ ഇപ്പോൾ-

* ബാലനെൻഭരതനെന്നുവൈരികളയോദ്ധ്യകൈവശമടക്കിയോ
മാലുമൂത്തുമമമാതൃലോകമമരേന്ദ്രനാട്ടുകൂടികേറിയോ
ചേലൊടാശരർഖരക്ഷയാൽക്കറകലൻമായകൾതുടന്നിതോ
ചാലെനിൻചികുരബന്ധബന്ധുമമവാമബാഹുവിളകുന്നതേ. (൫)

സീത—ആര്യപുത്ര! തപസ്സുതന്നെയാണല്ലോ അമംഗളത്തിനു ശമനമായിട്ടുള്ളത്.

(അനന്തരം മാരീചൻ പ്രവേശിയ്ക്കുന്നു.)

മാരീ—(ആലോചനയോടുകൂടി)

* ബന്ധുക്കളിൽസ്നേഹമതോമഹാലു
ബന്ധുസ്വജന്മപ്രഭുഭാവമെന്നോ
എന്തേവമാസ്സജ്ജനമട്ടുവിട്ടീ
ഭ്രാന്തിൽപ്രവേശിച്ചതുഞാനിദാനീം. (൬)

എന്തിനു വളരെ ആലോചിയ്ക്കുന്നു?

* രാമാഖ്യനാമ്പരപുമാനുടെബാണമേല്പി-
ച്ചീമേനിയിത്തുടനെവിട്ടുയമാലയത്തിൽ
നാമാദ്യമെത്തിരജനീചരരൊക്കെവന്നു
കാണ്മാൻകുതൂഹലത്തൊടു കാത്തിരിയ്ക്കാം. (൭)

എന്നാൽ—ആ രാമാശ്രമം എവിടെയായിരിയ്ക്കും? അവിടെ ച്ചെന്നു ഭാര്യാസമേതനായ രാമനെ വിചിത്രമൃഗവേഷംകൊണ്ടു മോഹിപ്പിയ്ക്കുകതന്നെ. (പോയി)

(അനന്തരം ചട്ടയിട്ടുംകൊണ്ടു് ലക്ഷ്മണൻ പ്രവേശിയ്ക്കുന്നു)

ലക്ഷ്മ—"ഖരദൂഷണാദികളെക്കൊന്നതുകൊണ്ടു് ജനസ്ഥാനത്തിലേക്കണ്ടകങ്ങളൊക്കെ പറിച്ചു കളഞ്ഞു. അതുകൊണ്ടു് നിങ്ങൾക്കു് അവരവരുടെ സ്ഥാനങ്ങളിൽത്തന്നെ വന്നു പാക്കാം" എന്നു ആര്യന്റെ കല്പനപ്രകാരം അറിവിച്ചു. മഹർഷിശ്രേഷ്ഠന്മാരുടെ അനുഗ്രഹം കൊണ്ടു കിട്ടിയ ചട്ട ഞാൻ അകാലത്തിലും ധരിയ്ക്കുന്നുണ്ടു്. എന്നു തന്നെയല്ല, അവർ ആര്യന്മാൎക്ക തന്നയച്ചതായി-

* ശത്രുക്കൾമായകളെടുക്കിലിതിട്ടുതൊട്ടാൽ
പ്രത്യക്ഷമാക്കിടുമൊരത്ഭുതശക്തിയോടും
കത്തുന്നകാന്തിപൊതിയുംമണിയുംവഹിച്ചേൻ
സത്തുള്ളപൊന്നുമണിമോതിരവുംകരത്തിൽ. (൮)

ആര്യന്റെ അടുക്കലേയ്ക്കു ചെല്ലുകതന്നെ- (അടുത്തു ചെന്നിട്ടു്)

ആൎയ്യൻജയിച്ചാലും.

രാമ—(നോക്കീട്ട്)എയ്- അനുഗ്രഹം വാങ്ങിച്ച ലക്ഷ്മണൻ. ലക്ഷ്മണ! വന്ദിയ്ക്കേണ്ടവരെയൊക്കെ കണ്ടില്ലേ?

ലക്ഷ്മ—വെവ്വേറെയും ഒന്നിച്ചും അവരെക്കണ്ടു കല്പിച്ചയച്ചതൊക്കെ കേൾപ്പിയ്ക്കയും ചെയ്തു.

രാമ—(എണീററിട്ട്) സൎവ്വജ്ഞന്മാരായ അവരെന്താണ് കല്പിയ്ക്കുന്നത്.

ലക്ഷ്മ—

* "സ്വൈരംരാജ്യമണേനമുക്കനിയമംചെയ്യാവതല്ലാശര-
ച്ചോരത്തുള്ളികൾചേൎന്നുശോണനിറമാംഗോദാവരീവാരിയിൽ
പാരെല്ലാമവർചത്തുവീണമലപോലുള്ളോരുദേഹങ്ങളാൽ
ഷ്പാരംപാക്കപെട്ടുപോയ്വിഷമമായല്ലോകിടക്കുന്നതും. (൯)

അതുകൊണ്ട് ഞങ്ങൾ കുറച്ചുദിവസവുംകൂടി ഇവിടെത്തന്നെപാൎത്തുംകൊണ്ട് ആശിസ്സുകളെക്കൊണ്ടു ഭവാനേ അഭിനന്ദിപ്പിച്ചു കൊള്ളാം" എന്നാണ്.

രാമ—ആ യോഗ്യരോട് അങ്ങോട്ടൊന്നും നിൎബ്ബന്ധിക്കുന്നതുശരിയല്ലല്ലോ.

ലക്ഷ്മ—ആൎയ്യൻ പ്രസാദിച്ചാലും (ആശ്ചൎയ്യചൂഡാമണിയും അംഗുലീയവും കാണിയ്ക്കുന്നു.)

രാമ—(നോക്കീട്ട്) ആശ്ചൎയ്യം ആശ്ചൎയ്യം.

സീത—ആശ്ചൎയ്യം ആശ്ചൎയ്യം.

രാമ—അസാധാരണമായ സുഖത്തെ പ്രാൎത്ഥിക്കുന്ന അവർ ഇതിന്റെ ഫലമെന്താണ് പറയുന്നത്?

ലക്ഷ്മ—* "രുചിയല്ലിയുള്ളമണിയേയുമേററവും
രുചിരത്വമാൎന്നമണിമോതിരത്തെയും
ശുചിയായ്ധരിപ്പവരിൽമായചെയ്കില-
ങ്ങചിരാൽത്തെളിഞ്ഞവശരാകുമാശരർ". (൧൦)

എന്നാണ്. ആൎയ്യൻ പ്രസാദിച്ചാലും. മഹൎഷിമാരുടെ കല്പന തള്ളരുതല്ലോ. (ഒന്നുംകൂടി അടുത്തു കാണിക്കുന്നു)

രാമ—ചട്ടയ്ക്കെന്താണ് ഫലം പറയുന്നത്?

ലക്ഷ്മ—"ശരങ്ങളിൽനിന്നു മൎമ്മങ്ങളെ രക്ഷിയ്ക്കും" എന്നാണ്.

രാമ—എന്നാൽ തരു, കാൎയ്യം സാധിച്ചിട്ടുള്ളവരുടെ സന്തോഷവല്ലിയുടെ പുഷ്പത്തെ ഞാൻ വാങ്ങുന്നു.(വാങ്ങീട്ട്- ചൂഡാമണി സീതയുടെ തലമുടിയിൽക്കെട്ടിച്ചു. മോതിരം സ്വന്തം കൈവിരലിലിടുന്നു)

സീത—(സംഭ്രമത്തോട്ടുകൂടി) ആൎയ്യപുത്ര! ഇതെന്താണ് വേറെ രത്ഭുതം.

രാമ—ലക്ഷ്മണ! നോക്കൂ നോക്കൂ- കാട്ടുമുഴുവൻ ഒന്നുനിറംമാറിയതുനോക്കൂ-

ലക്ഷ്മ—ആൎയ്യ! ഞാൻ കാണുന്നുണ്ട്.

* ഇന്നെന്തിതെന്തുവകയാണെവിടത്തിൽനിന്നു
വന്നെത്തിയീവനമടച്ചതിദീപ്തമായി
ചിന്നുന്നകാറുകൾപെറാത്തൊരുമിന്നൽതട്ടി
മിന്നുന്നപോലെവിലസുന്നമരങ്ങളാലേ. (൧൧)

(അണിയറയിൽ ഇലകളുടെ ഒച്ച)

എല്ലാവരും—(സംഭ്രമത്തോട്ടുകൂടി നോക്കുന്നു,)

രാമ— * അംഭോദങ്ങൾനടന്നിട്ടുന്നവഴിയിൽ
ച്ചൊന്തുന്നനൽക്കാന്തികൊ-
ണ്ടമ്പോടേഗതിഭംഗിയാലമരചാ-
പാത്ഭുതംചേൎത്തിതാ
അമ്പോപൊന്നുടൽവെള്ളികാലുകൾമഹാ
രത്നംകഴുത്തേവമായ്
വമ്പോലുന്നൊരുമാനിനെത്തരുണിഹേ
മാൻകണ്ണിതാൻകാണുകെടോ. (൧൨)

സീത—ആൎയ്യപുത്ര! അത്ഭുതങ്ങൾ പലതും കാണുന്നതുകൊണ്ടു വനവാസം ബഹുരസംതന്നെയാണ്.

രാമ—ദേവി! ഇതിനൊരുമോഹം തോന്നുന്നുണ്ടോ?

സീത—ആൎയ്യപുത്ര! ഈ മാൻ ഉദ്യാനത്തിലുള്ളവന് വേറെ ഉള്ള സമൃദ്ധികളെന്തിനാണ്.

രാമ—എന്റെ വിചാരവും ഇങ്ങിനെതന്നെയാണ്.

സീത—ഈ മൃഗത്തിനെ ആൎയ്യപുത്രന്റെ കയ്യിൽക്കിട്ടില്ലേ?

രാമ—ജീവനോട്ടുകൂടിപ്പിടുത്തംകിട്ടിയില്ലെങ്കിൽ ഇവന്റെ അവയവങ്ങളോട്ടുകൂടിയ തോലുകൊണ്ടെങ്കിലും നമുക്കു വിശേഷപ്പെട്ട പദാൎത്ഥങ്ങളുണ്ടാക്കാം.

ലക്ഷ്മ—ഇതു രാക്ഷസരുടെ മായയാവില്ലല്ലോ?

രാമ—രണ്ടുവിധത്തിലായാലും ഇതിനെപ്പററി പ്രയത്നം ചെയ്യേണ്ടതാണ്.

* സത്യമായമൃഗമാണിതെങ്കിലോ
സിദ്ധമായ്വരുമിവൾക്കുവാഞ്ഛിതം

അത്രമായമറിമാനിതെങ്കിലോ
ബുദ്ധിവെച്ചതുനമുക്കനോക്കണം. (൧൩)

ലക്ഷ്മ—അയ്യൻ പ്രസാദിച്ചാലും (പുറപ്പെട്ടുവാൻഭാവിക്കന്നു)

രാമ—നില്ലൂ. താൻ ദേവിയെ രക്ഷിച്ചാൽമതി. ഇതാ.

* കാട്ടുതോറുമകലത്തെഴുംമുനി
പ്രൌഢരെസ്സുറജ്ജകണ്ടുപോന്നതിൽ
കൂടിനെററിയിൽവിയർപ്പുതുള്ളിവ-
ററീട്ടുവാനുമിടയായതില്ലതേ. (൧൪)

ലക്ഷ്മ—അവട്ടേ. അതിനെന്താണ്. പറഞ്ഞതുപോലെ ചെയ്യുന്നതല്ലേ ഗുരുശുശ്രൂഷ.

രാമ—ഇവനകലെപ്പോവുന്നതിന്നുമുമ്പിൽ വില്ലുകൊണ്ടത്തരു.

ലക്ഷ്മ—അയ്യൻെറ കല്പനപോലെ (വില്ലുകൊണ്ടുകൊട്ടക്കുന്നു)

രാമ—(വില്ലുവാങ്ങിപ്പോയി)

ലക്ഷ്മ—ഓ! ഈപ്പുറപ്പാട് അത്ര ശോഭനമല്ല. ഇതാ ഈ മൃഗം.

* കൂടെക്കൂടെമനോജ്ഞമാമ്മരതകക്കല്ലൊത്തകണ്ണംചരി-
ച്ചീട്ടുന്നുചെറുപുല്ലുനക്കമൊരുമട്ടോട്ടുന്നുവൃക്ഷാന്തരേ
ചാടിപ്പൊങ്ങിയുമിങ്ങുതാഴയുമുഴന്നീട്ടുന്നിതായ്യൻചൊടി-
ച്ചാടോപത്തൊടുവില്ലുലയ്ക്കിലവിടെക്കാണുന്നതില്ലുഴിയിൽ.

അല്ലാ. ഇനിക്കണ്ണെത്താതെയായി.

സീത—അല്ലാ, അയ്യപുത്രൻ കണ്ണെത്തുന്ന ദിക്കവിട്ടുപോയല്ലോ.

(അനന്തരം തേരിൽക്കേറി രാവണനും ശൂർപ്പണഖയും
സൂതനും പ്രവേശിക്കുന്നു.)

രാവ—* ഈനാംജീവിച്ചിരിയ്ക്കുമ്പൊഴുതൊരുമനുജ-
ന്തന്നിൽനിന്നുത്ഭവിച്ചാ-
ദ്രീനാവേശത്തൊടൊത്തെന്നനുജയിവൾവെടി-
ഞ്ഞൊട്ടെദ്ദുഃഖത്തെയൊക്കെ
ഞാനാരാൽച്ചെന്നുകേറിക്കണവനെയവമ-
ർദ്ദിച്ചുസീതാപഹാരം
മാനാൽച്ചെയ്യുൻജവത്തിൽക്കുതിരകളെയെടോ
സൂതപായിയ്ക്കുടോനീ. (൧൫)

സൂത—സ്വാമിയുടെ കല്പനപോലെ.

ശൂർപ്പ—അയ്യ! കോപിക്കരുതെ കോപിക്കരുതെ. അങ്ങിനെ വേണമെന്നില്ല. ഇന്ദ്രപരാക്രമവും കൂടി നിസ്സാരമാകുന്ന ഇവിടേയ്ക്കു അമനുഷ്യൻ ഒരിരയാകുമോ? വ്യസനിച്ചു ജീവത്യാഗം ചെയ്യാത്തവി

ധത്തിൽ സീതയെക്കൊണ്ടുപോയാൽ മതി. അവൾ അവനു പ്രാണനാണുതാനും.

സൂത—(വിചാരം) പെണ്ണുങ്ങൾ ചേട്ടകളാണ്. ഇവൎക്കു പാപകൎമ്മത്തിൽ പണ്ഡിതന്മാരേക്കാളും ബുദ്ധികൂടും.

രാവണ—(കുറച്ചാലോചിച്ചിട്ട്) ഇവൾ പറഞ്ഞതു ശരിയാണ്. ആ സീതയെന്നവൾ—

* യുദ്ധത്തിൽജ്ജവമോടുരാമനെവധിച്ചീനാംഗ്രഹിച്ചീടുകിൽ
ബ്ഭ്രാത്താവിൻവ്യസനത്തിനാലനുചിതംചത്തെന്നതുംവന്നിടാം
ഛാത്താലത്രയുമല്ലമൎത്ത്യനിധനത്തിന്നസ്ത്രമേന്തീടുമോ.
ച്ഛിത്വാവാനവരെജ്ജയിച്ചപുകൾകയ്ക്കൊണ്ടുള്ളൊരിക്കൈകൾമേ.

സൂത—സ്വാമീ!

* കണ്ണീരൊലിച്ചനയനങ്ങൾവിറച്ചദേഹം
തിണ്ണംചലിച്ചമനമെന്നിവയൊത്തിടാനീം
ചണ്ഡാംശുവാഹമെതൃവാഹഗണംവിഭോതേ
വിണ്ണോർവഴിയ്ക്കുമിടരുന്നിതുഹേതുവന്യേ. (൩൪)

രാവണ—സൂത! രാമന്റെ പൎണ്ണശാലയ്ക്കാണ് പോകുന്നത്. കൈലാസത്തിലേയ്ക്കല്ല.

സൂത—സ്വാമീ! അധികാരം പ്രവൃത്തിയ്ക്കുന്നതുകൊണ്ട് അടിയന്നു തെററില്ലേ. ഇനിയൊക്കെ സ്വാമിതന്നെ പ്രമാണം. അടിയനിതാ വിടുന്നു. (വിചാരം) മുമ്പിൽ സാദ്ധ്വാചാരവും പിന്നെ കടിഞ്ഞാണും (തെളിയ്ക്കുന്നു) എല്ലാവരും രഥവേഗം നടിക്കുന്നു.

സൂത—സ്വാമീ! രഥവേഗം കണ്ടാലും.

* തോയംചോൎന്നപയോദപങ്ക്തിനെടുനീളംകൊണ്ടുഖണ്ഡാകുലം
ഛായുംചഞ്ചലയോടുചഞ്ചലതയുണ്ടാകാതെമൂകാസ്യമായ്
വായുസ്തംഭിതമായചാമരമിതാകണ്ണേജപംപോലെയായ്
പായുന്നുണ്ടണയേണ്ടദിക്കരികിലേയ്ക്കുഗ്രത്തിലിച്ചൂവശാൽ. (൩൫)

ശൂൎപ്പ—സൂതൻപറഞ്ഞതു ശരിയാണ്. നമ്മളിതാ രാമപൎണ്ണശാലയിലെത്തിക്കഴിഞ്ഞു.

രാവണ—നിന്റെ വ്യസനകാരണമായ രാമന്റെ പ്രാണപ്രിയയെവിടെയാണ്?

ശൂൎപ്പ—(ചൂണ്ടിക്കാണിച്ചിട്ട്) ഇതാ ഇവളാണവൾ.

രാവണ—ഇവളോ സീതയെന്ന ത്രൈലോക്യസുന്ദരീ? അമ്പാ

൪ * ഞാനിന്ദ്രാണിയെയപ്സരോഗണമൊട്ടും
പാറാവിലിട്ടെണ്ണിനേൻ
താനേദിക്കുകൾവെന്നണച്ചുവളരെ
പ്പെണ്ണുങ്ങളെപ്പുഷ്പകേ
സ്ഥാനേകണ്ടുഹരാദ്രിപൊക്കുമളവിൽ
പ്പേടിച്ചിട്ടുംഗൌരിയോ
ന്നൂനംഭംഗിയവൎക്കുമില്ലിതുവിധംനേത്രം
കൃതാൎത്ഥംചിരാൽ. (൨൦)

(സങ്കല്പപൎയ്യാകുലനായിട്ടുനിന്നിട്ട്)ഇപ്പോൾ-

* നന്നായുള്ളഴകാംരസായനരസംസേവിക്കയാൽതൃപ്തിയു-
ള്ളിന്നായ്നൽകിയധീരനേത്രനിരയിന്നെല്ലാംഫലംപൂണ്ടുമേ
എന്നാലിയ്യിവൾതന്നിളന്തളിരൊളിപ്പൂമേനിപുൾകീട്ടിനി-
യ്യെന്നോപോർമുറിയേററകയ്യിരുപതുംപ്രാപ്തിപ്പെട്ടുത്താൻതരം.

ശൂൎപ്പ—എൻെറ മോഹം ഫലിച്ചു.

രാവണ—(ലക്ഷ്മണനെനോക്കീട്ട്) ഈ വേറെ ഒരാളാരാണ്?

* ചട്ടയിട്ടഴകിലാവനാഴികൾപുറത്തുമിട്ടുകുലവില്ലുമാ-
യിട്ടുസീതയുടെചുററുമിട്ടുമിഴിവിട്ടുനില്പൊരുയുവാവെവൻ?

ശൂൎപ്പ—ഇങ്ങിനെയൊക്കെയാണ്.

രാവണ—

* കഷ്ടമേററമിതുതാടകാഹതികഴിച്ചുപോലഹഹരാമനീ
ദുഷ്ടനൊന്നസിമയക്കിനിങ്കൽനരകീടർനല്ലബലശാലികൾ.

(അണിയറയിൽ) അമ്പോ വേഗം കേമംതന്നെ.

സീത—അല്ലാ: ഇപ്പോഴും ആൎയ്യപുത്രൻ ആ മൃഗത്തിൻെറ പിന്നാലെഓടുന്നതേ ഉള്ളു.

രാവണ—ഇത് ആരുടെ ഒച്ചയാണ്?

ശൂൎപ്പ—ഇതോ ആ രാമൻെറ ഒച്ചയാണ്.

രാവണ—ഇവനാണോ ആ തപസ്വിയായ രാമൻ? (മോഹിക്കുന്നു)

സൂത—"രാമൻ എന്നാൽ—

* പങ്കജനേത്രനമല്ലാതിങ്കൾത്തെല്ലണിയുമീശ്വരനമല്ലെന്നാൽ
അങ്കുരിതമായയോദ്ധ്യയതിങ്കലൊരാശരവിനാശനമരുന്നത്രേ"

എന്ന് മാരീചൻ പറഞ്ഞതു സത്യംതന്നെ.

രാവണ—സൂത നിന്നെക്കണ്ടാൽ പേടിച്ചതുപോലെയിരിക്കുന്നു വല്ലോ.

സൂത—ശരിയാണ് അടിയൻ പേടിച്ചതന്നെയിരിക്കുന്നു. ഇപ്പോൾനമ്മൾ മനുഷ്യരെപ്പോലേയും രാമൻ രാക്ഷസനേപ്പോലേയും ആയിത്തീൎന്നിരിക്കുന്നു.

ശൂൎപ്പ—ഇവളുടെ ആകൃതി ആഭരണത്തോടിണങ്ങിയതുകൊണ്ട് അധികംശോഭിക്കുന്നു.

രാവണ—ഇവൾക്കെന്തിനാണാഭരണം? വിചാരിച്ചുനോക്കു.

* സ്വതേശോഭകൂട്ടുന്നൊരാവസ്തുവെന്നാ-
ലതേതുംവെടിപ്പാക്കിവയ്ക്കേണ്ടപിന്നെ
മതിക്കീറൊരുത്തൻതുടയ്ക്കേണ്ടതുണ്ടോ?
പതിയ്ക്കേണമോകൌസ്തുഭംതേച്ചുരാഗം? (൨൪)

സൂത—സ്വാമി അടിയനും കുറച്ചു വിടകൊള്ളുവാൻ തോന്നുന്നുണ്ട്.

രാവണ—പറയൂ. നിനക്കെന്താണ് പരിഹാരം തോന്നുന്നത്?

സൂത— * അത്യന്തനിഷ്ഠയിളകാതെയിവൾക്കുപാതി
വ്രത്യപ്രഭാവമതിലുണ്ടതുകണ്ടറിഞ്ഞേൻ

രാവണ—നീയ്യെങ്ങിനെയറിഞ്ഞു?

സൂത— * ഇത്ഥംവനത്തിലിഹബന്ധുജനത്തെവിട്ടീ-
മൎത്ത്യൻെറകൂടെയിവൾകൂടിരമിപ്പതില്ലേ? (൨൫)

രാവണ—എടാ! മന്ദബുദ്ധി! എന്നാൽ സ്ത്രീകളുടെബുദ്ധി വിശേഷപ്പെട്ട പദാൎത്ഥങ്ങളെക്കിട്ടിയാൽ സന്തോഷിച്ചുകൊണ്ടിരിയ്ക്കും. വിചാരിച്ചുനോക്കൂ.

* വാനോർവെണ്ണദിവക്കിലായുമരതകപ്പാറപ്പുറത്തെൻമടി
സ്ഥാനങ്കേറിയിരുന്നുപൊൻമലരണിക്കാറേററുകൊണ്ടങ്ങിനേ
താനേപേടിപെടുംവലാരിവനിതാവൎഗ്ഗത്തിനെക്കണ്ടുക-
ണ്ടാനന്ദിച്ചിവളാമനുഷ്യനെവെടിഞ്ഞെന്നോടിണങ്ങുംദൃഢം.

സീത—എന്തോ ഒരമംഗലമടുത്തിട്ടുണ്ടെന്ന് എൻെറ വലത്തേക്കണ്ണുസൂചിപ്പിയ്ക്കുന്നു.

ലക്ഷ്മ—അയ്യേ!

* ദായാദന്മാൎക്കസാധാരണയൊടുമവകാശപ്പെട്ടും
വസ്തുവൊന്നെ-
ന്നായാലുംകണ്ടുകിട്ടാത്തടവിയതിലിരിപ്പല്ലയോ
നമ്മളിപ്പോൾ

ഈയുള്ളോർക്കെന്തിനിച്ചെററശുഭമെണയുവാനുണ്ടു
ചാഞ്ചല്യമേറും
ശ്രീയുള്ളേടത്തിലല്ലേ ചിരമരിശമിയന്നുള്ള
ശത്രുക്കളുള്ളു. (൨൯)

സീത—നിങ്ങൾ കൊന്ന ഖരദൂഷണന്മാർക്കു പ്രസിദ്ധനായി ഇരുപതുകയ്യുള്ള ഒരു ജ്യേഷ്ഠനുണ്ടെന്ന് മഹർഷിപത്നികൾ പറഞ്ഞുകേട്ടിട്ടുണ്ട്.

രാവണ—എയ് ഭാഗ്യം. ഇവളെന്നെ മുമ്പിൽ കേട്ടിട്ടുണ്ട്.

ലക്ഷ്മ—ആര്യേ ഇവനെ പേടിപ്പാനില്ല.

രാവണ—എന്താണിവൻ പറവാൻ ഭാവിക്കുന്നത്?

ലക്ഷ്മ—കൈകളുടെ കണക്കല്ലല്ലോ പൌരുഷത്തിനു പ്രമാണം. വിചാരിച്ചു നോക്കൂ—

* മുറയ്ക്കുദശകണ്ഠനാമിവനെവെന്നൊരോരായിരം
കരങ്ങളെഴുമർജ്ജുനക്ഷിതിതലേന്ദ്രനേത്താപസൻ
വെറുഞ്ചെമതവെട്ടിടുംപരശുകൊണ്ടുപോരിൽത്തടു-
ത്തറുത്തതറിവില്ലയോതരുമുറിച്ചതുള്ളുംവിധം? (൩൦)

രാവണ—എട മനുഷ്യാ! നിൻെറ ഈ വാക്ക ഓർമ്മയിരിയ്ക്കട്ടേ. (അണിയറയിൽ) അയ്യോ! ലക്ഷ്മണാ!

സീതാ—എ്- ആര്യപുത്രൻെറ ഒച്ചപോലെയിരിയ്ക്കുന്നുവല്ലോ?

ലക്ഷ്മ—ആര്യേ! ആര്യൻ ആർത്തസ്വരം പുറപ്പെടുവിയ്ക്കുമോ?

സീത—നീയ്യെന്തെന്നാണ് വിചാരിയ്ക്കുന്നത്?

ലക്ഷ്മ—മായയാണെന്നാണ്.

രാവണ—ഇവൻ നല്ല ധീരന്തന്നെ.

(അണിയറയിൽ) എന്താണ് അമാന്തിയ്ക്കുന്നത്?

സീത—ആപത്തുവന്നിട്ടുള്ള ജ്യേഷ്ഠൻെറ നിലവിളി കേട്ടിട്ടും മിണ്ടാതിരിയ്ക്കുന്ന നിന്നെബ് ഭഗവതി ഭൂമിദേവി എങ്ങിനെ സഹിയ്ക്കുന്നു?

ലക്ഷ്മ—ഇവിടുന്ന് അങ്ങിനെതന്നെ തീർച്ചയാക്കിയോ?

സീത—മൂഢ! നീ ചെന്നു രക്ഷിയ്ക്കേണ്ടതല്ലേ?

ലക്ഷ്മ—രക്ഷിയ്ക്കപ്പെടേണ്ടവനാണോ രക്ഷിപ്പാൻ പോകുന്നത്? (അണിയറയിൽ) കേൾക്കുന്നില്ലേ ലക്ഷ്മണാ!

സീത—ലക്ഷ്മണ! കേൾക്കു. ആയിഃ ചിത്തഃ- ഒരാൾ കഴിഞ്ഞാപ്പിന്നെത്തേ ആൾക്കു കിട്ടുന്നവളായിട്ട് സ്ത്രീകളിൽ ശ്രീയാണുള്ളത്. ഞാൻ ആ ഒരാളെത്തന്നെ.

ലക്ഷ്മ—(ചെവി പൊത്തീട്ടു) കഷ്ടം!! കഷ്ടം!!

* ഗംഭീരാശയമാർകളിൽപ്രഥമയാണെന്നാലുമിന്നീവിധം
മുമ്പോക്കാതെചലിപ്പൊട്ടംചപലവാക്കെന്നോട്ടചൊല്ലുന്നിതോ
വമ്പുള്ളോരുവിപത്തുട്ടത്തുഭവതിയ്ക്കെന്നോർത്തിട്ടുന്നേൻദൃഢം
മുമ്പുള്ളാപ്രകൃതിയ്ക്കുമാററമുളവാമാപത്തിലെന്നുണ്ടുപോൽ. (൨൯)

രാവണ—മൂഢ! നീയ്യെന്തറിയുന്നു? വനവാസംകൊണ്ടു ബുദ്ധി മുട്ടുന്ന ഇവൾക്ക് സമ്പത്താണ് അടുത്തിട്ടുള്ളത്.

(അണിയറയിൽ) അയ്യോ!! ഞാൻ ഹതനായേ.

സീത—കേൾക്കു-ലക്ഷ്മണ! ഞാൻ നിൻെറമുമ്പിൽ വെച്ചു മരിയ്ക്കും. പിന്നെ നീയ്യിഷ്ടം സാധിയ്ക്കാതെ ഭ്രാതാവിൻെറ അടുക്കലേയ്ക്കു പോകയും ചെയ്യും.

ലക്ഷ്മ—* നേരറിവാലോചിയ്ക്കുക
പാരംദാക്ഷിണ്യമുജ്ജിതവുമില്ലാതെ
തീരുംസ്ത്രീജന്മംവഷൾ
നേരിട്ടെന്നോടിവണ്ണമോതുന്നല്ലോ. (൩൦)

സീത—നീയ്യെന്നാൽ നല്ലവനായിട്ടിരുന്നോളൂ.

ലക്ഷ്മ—* മായകൊണ്ടുടൽമറച്ചുമാററുമവർപുത്ത-
നായതിവിരോധമു-
ണ്ടായരാക്ഷസർവസിച്ചിട്ടുംഭവനമായി-
ട്ടുന്നവനമായതിൽ
ന്യായമായഗുരുവിൻെറകല്പനഗണിച്ചി-
ടാതെയവിവേകമു-
ണ്ടായുഴന്നരുളുമങ്ങെയെങ്ങിനെതനിച്ചു
വിട്ടുപിരിയേണ്ടുഞാൻ. (൩൧)

സീത—സ്ത്രീകളേ രക്ഷിയ്ക്കുന്നതു സമാധിയാണ് ബാണങ്ങളല്ല.

ലക്ഷ്മ—ദേവകൾക്കറിയാം. ദേവകൾ സാക്ഷികൾ.

സീത—അങ്ങിനെതന്നെ.

ലക്ഷ്മ—(നമസ്കരിച്ചുപോയി.)

സീത—ലക്ഷ്മണനു ആൎയ്യപുത്രനെ കണ്ടുകിട്ടിയില്ലേ?

(അണിയറയിൽ) സീതേ! നീയ്യും എന്നെ ഉപേക്ഷിച്ചുവോ?

സീത—അധന്യയായ ഞാൻ ആൎയ്യപുത്രനേ ഒച്ചകേൾക്കുന്നേടത്തു നോക്കട്ടേ.

(പുറപ്പെടുന്നു.)

ശൂൎപ്പ—ആൎയ്യ! നോക്കൂ- നോക്കൂ- ഭൂമിയിലുണ്ടായ രത്നംതന്നെ പോകുന്നതു നോക്കൂ.

രാവണ—ഈസ്സമയം വെറുതേ വിട്ടുകളഞ്ഞുകൂടാ.

ശൂർപ്പ—അച്ഛൻ പറയുന്നതു നല്ലതുതന്നെ. ഞാനും രാമനെ തിരിച്ചുവരുംവഴിക്കു സീതാരൂപം ധരിച്ചുംകൊണ്ടു ചെന്നുതാമസിപ്പിയ്ക്കാം.

രാവണ—കൊള്ളാം ഒന്നാന്തരമാലോചനയായി.

ശൂർപ്പ—ഇതിലധികം ഞാനെന്താണ് ചെയ്യേണ്ടത്? (പോയി)

സൂത—സ്വാമി! അടിയനെന്താണിപ്പോൾ ചെയ്യേണ്ടത്.

രാവണ—ഇങ്ങിനെയൊക്കെയാണ്.

സൂത—(വിചാരം) ഇതും ഞാൻ ചെയ്യേണ്ടി വന്നു. അമ്പോ!! തമ്പുരാൻെറ ചോറിൻെറ വലിപ്പം കേമംതന്നെ. (പോയി)

രാവണ—(തേരിൽ നിന്നിറങ്ങീട്ട് രാമരൂപമെടുത്ത് സീതയുടെ മുമ്പിൽച്ചെന്നിട്ട്)

ദേവി! ഇവിടെ ഇവിടെ.

സീത—യെ!! ആര്യപുത്രൻ ആര്യപുത്രൻ ജയിച്ചാലും.

രാവണ—

* മായപ്പിട്ടബലത്തിനാൽബ്ബലികളാംരാത്രിഞ്ചരന്മാൎക്കേഴും
വായിൽപ്പെട്ടൊരുകത്തുലോദരിയതാംനിന്നെപ്രിയേലക്ഷ്മണൻ
അയീവിട്ടുപിരിഞ്ഞതെങ്ങിനെയെടോപൎണ്ണാലയംവിട്ടഹോ
നീയീമാൎദ്ദവമുള്ള കാലടികളാൽച്ചുററുന്നതെന്തിങ്ങിനെ. (൩൨

സീത—അധന്യയായ ഞാൻ പരിഭവം പറഞ്ഞതുകൊണ്ടു കുമാരൻ എന്തു വിചാരിയ്ക്കുമോ അവോ?

രാവണ—നിനക്കു മായാമൃഗത്തിൻെറ ഒച്ചകേട്ടു ചതിപററി അല്ലേ.

സീത—ആ മായാമൃഗമെവിടെയാണ്?

രാവണ—വഴിയിൽ മറഞ്ഞു കണ്ണു തെററിപ്പോയി. തന്നേ വരും.

(അണിയറയിൻ) ഇതാ ഇതാ ഞാൻ വരുന്നു.

സീത—എ്- ആര്യപുത്രൻെറ ഒച്ചപോലെയിരിയ്ക്കുന്നുവല്ലോ.

രാവണ—മുമ്പിലും ഒച്ചയുടെ സാദൃശ്യംകൊണ്ട് നിനക്കു ചതി പററി എന്നു തോന്നുന്നു.

സീത—ഉവ്വ് അതുകൊണ്ടല്ലേ ഞാൻ കുമാരനെക്കൂടിദ്ധിക്കാരിച്ചത്.

രാവണ—(സൂതനെ നോക്കുന്നു)

സൂത—(ലക്ഷ്മണരൂപത്തോടുകൂടിസ്സംശയംകൂടാതെ തേരുംകൊണ്ടു രാവണൻെറ അടുത്തുചെന്നിട്ടു) അച്ഛൻ പ്രസാദിച്ചാലും. അച്ഛൻ സപത്നീകനായി തേരിൽക്കയറിയാലും.

രാവണ——ലക്ഷ്മണ! എന്താണിത്?

സൂത്—അയ്യ! 'ഭരതനു ശത്രുഭയംവന്നിരിയ്ക്കുന്നു' എന്നു് ദിവ്യച ക്ഷുസ്സുകൊണ്ടു കണ്ടിട്ട് "നിങ്ങളും അങ്ങോട്ടു ചെല്ലേണം" എന്നു ത പശ്ശക്തികൊണ്ടു തേരുമുണ്ടാക്കി നമുക്കു തന്നിട്ടു മഹഷിമാർ വനത്തി ൻെറ ഇടയിൽ മറഞ്ഞു. അയ്യൻ സപത്നീകനായിത്തേരിൽക്കേറിയാലും.

സീത—-ഇങ്ങിനെ വരാം. മുമ്പിലും ഇവൻെറ കയ്യിൽ 'അശ്വ ത്ഥചൂഡാമണിയും അത്ഭുതാംഗുലീയവും' ഉണ്ടാക്കിക്കൊടുത്തുവല്ലോ.

രാവണ—നിൻെറ അഭിപ്രായമെന്താണ്?

സീത—ഇനിയ്ക്കും ഭരതൻെറ ആപത്തു തീക്കുന്നതും ഗുരുജന ത്തെ വന്ദിയ്ക്കുന്നതും ഇഷ്ടമാണല്ലോ.

രാവണ—ലക്ഷ്മണ! മുമ്പിൽ ദേവിയേത്തേരിൽക്കേററു.

സൂത—അയ്യൻെറ കല്പനപോലെ.

സീത—(തേരിൽക്കേറീട്ട്) ഭാഗ്യംകൊണ്ടു നമുക്കു രാക്ഷസവ ഞ്ചനയിൽനിന്നു വിട്ടു പോകാൻ സംഗതിവന്നു.

രാവണ—(കേറീട്ട്) ദേവിയ്ക്ക് സന്തോഷമായിരിയ്ക്കുന്നു-ലക്ഷ്മണ! വേഗം കുതിരകളെത്തെളിയ്ക്കു.

സൂത—അയ്യൻെറ കല്പനപോലെ.

രാവണ—(വിചാരം)

↓* എന്നേധരിച്ചുബതരാമനിതെന്നുശങ്ക-
യെന്ന്യേവിളങ്ങുമിവളെത്തൊട്ടവാനുമേമേ
ഒന്നുണ്ടുകൂസലിതുമാതിരിയാദികണ്ട
തന്വംഗിമാർകളുടെസംഗമഹോഞെരുക്കം. (൩൩)

(അനന്തരം സീതാരൂപംധരിച്ച ശൂൎപ്പണഖയോടു
കൂടി രാമൻ പ്രവേശിയ്ക്കുന്നു)

രാമ—ദേവി! ആ വികൃതിയായ രാക്ഷസൻ എൻെറ അമ്പുകൊ ണ്ടപ്പോൾത്തന്നെ എൻെറ രൂപവുമെടുത്തുംകൊണ്ടു വീണു. അവനെ വിട്ടു നിൻെറ വൎത്തമാനം അറിവാൻ വേണ്ടി ഞാൻ വേഗത്തിലിങ്ങോട്ടു പോരികയും ചെയ്തു.

ശൂൎപ്പ—ഞാൻ ദേവിയായതു് ഇവിടെയ്ക്കൊരുപദ്രവമായിത്തീൎന്നു വല്ലോ.

രാമ—ദേവി! ഇനിയ്ക്കുവേണ്ടി നീ രൂപം മാറിയല്ലോ.

ശൂൎപ്പ—അതു ശരിയാണ്.

സീത—വളരെക്കാലം നമ്മുടെ പ്രിയസഖിയായ വനലക്ഷ്മിയെ വിട്ടുപിരിഞ്ഞു പോകേണ്ടിവന്നുവല്ലോ.

രാവണ—ദേവി! അതു വിചാരിപ്പാനില്ല. നന്ദനത്തിലും വിശേഷപ്പെട്ട നഗരോദ്യാനലക്ഷ്മിയെത്തന്നെയാണല്ലോ നീ കാണ്മാൻ പോകുന്നത്.

സീത—(കീഴ്പ്പോട്ടു നോക്കീട്ട്) എ്- ആര്യപുത്രൻ.

രാമ—ആകാശത്ത് സീതയുടെ ഒച്ചപോലെ. (എന്നു മേല്പോട്ടു നോക്കുന്നു)

ശൂർപ്പ—ആര്യപുത്ര! നോക്കു നോക്കു- ഇവിടുത്തെ ആകൃതിയേയും എൻെറ ആകൃതിയിലൊരു പെണ്ണിനേയും കണ്ണാടിയിലെന്നപോലെ ഇതാ ഇനിയ്ക്കു കാണ്മാനുണ്ട്.

രാമ—സത്യമായിട്ടും സീത മററൊരു പുരുഷൻെറ അധീനത്തിൽ നില്ക്കില്ല. മായാസീത മായാരാമൻെറ അടുക്കൽ നില്ക്കുകയായിരിയ്ക്കും നിശ്ചയം. അതു ഞാനല്ലല്ലോ. അതുപോലെ സീതയുമാവില്ല.

സീത—അധന്യയായ ഇനിയ്ക്കു പരമാൎത്ഥത്തിലുള്ള ആര്യപുത്രൻ ഏതെന്നറിഞ്ഞുകൂടാ.

രാവണ—അല്ലേ! മുഗ്ദ്ധേ! മഹൎഷിമാരെ വഞ്ചിപ്പാൻ വേണ്ടി എൻെറ രൂപത്തോടു കൂടി രാക്ഷസന്മാർ നടക്കുന്നുണ്ട്.

സീത—ഇതു ശരിയാണ്. ആര്യപുത്രൻ മററൊരു പെണ്ണിനോടു കൂടിച്ചേരുമോ. അതു ഞാനല്ലല്ലോ. അതുപോലെ ആര്യപുത്രനുമാവില്ല.

രാവണ—ലക്ഷ്മണ! ദേവിയ്ക്കു സന്തോഷമായിരിയ്ക്കുന്നു. വേഗം കുതിരകളെത്തെളിയ്ക്കു.

സൂത—ആര്യൻെറ കല്പനപോലെ- (സീതയേക്കൊണ്ടു രാവണനും സൂതനും പോയി.)

ശൂർപ്പ—(വിചാരം) ഇനിയ്ക്കെന്താണിനിപ്പോവാനുപായം? (വിഷാദം നടിയ്ക്കുന്നു.)

രാമ—ദേവി!

* നൽച്ചെമ്പരത്തിന്നിറമുള്ളോരുചുണ്ടുനെടുവീ-
൪ിട്ടുവാട്ടുവതിതെ-
ന്നുച്ചസ്തനങ്ങളിലൊലിപ്പിപ്പതെന്തുബത
കണ്ണീരിവണ്ണമനിശം
ഇച്ചാരുമെയ്തളരുവോരീവിലാപമതുമീ-
ദ്ധ്യാനവുംനിലയുമെ-
ന്നുൾച്ചേൎന്നധൈൎയ്യമതുപോയെന്നതോപറക
ഞാനങ്ങുപോയവഴിയേ. (൩൨)

ശൂർപ്പ—ആര്യപുത്ര! ഇവിടുത്തെ വ്യസനത്തിനൊക്കെ ഞാൻ കാരണമായിത്തീൎന്നുവല്ലോ എന്നാണ്.

രാമ—ദൈവമേ! അങ്ങിനെയല്ല, ആ മായാമൃഗം ആരെയാണ് വശീകരിയ്ക്കാത്തത്? എന്താണാവോ? ഇതുവരെ ലക്ഷ്മണൻ തിരിച്ചു വന്നില്ലല്ലോ.

ശൂൎപ്പ—ഞാനും അതുതന്നെയാണ് വിചാരിയ്ക്കുന്നത്.

രാമ—അവൻ വേഷംമാറിയതിൽക്കുമാരനും ചതി പററി എന്നതോന്നുന്നു. ദേവി! എന്റെ പിന്നാലെ പോരുവാൻ നിനക്കു ശക്തിയുണ്ടോ? ഞാനൊന്നു ലക്ഷ്മണനെ അന്വേഷിയ്ക്കട്ടെ.

ശൂൎപ്പ—എങ്ങിനെയെങ്കിലും ഞാൻ പിന്നാലെ വരാം. രാക്ഷസമായയിൽ നിന്നിനിയ്ക്കു പേടിയാവുന്നുണ്ട്.

രാമ—ദേവി! ഇതിലെ ഇതിലെ (രണ്ടാളും ചുററി നടക്കുന്നു) (അണിയറയിൽ)

* കൈകേയിവാഞ്ഛസഫലന്തവകാമമെല്ലാം
ഹേകോസലേന്ദ്രതനയേഗതിയില്ലിനിത്തേ
ഹാകഷ്ടമാശരശരംഹൃദയത്തിലേററു
മാഴ്കുന്നനിൻെറമകനാകിയരാമചന്ദ്രൻ. (൩൭)

രാമ—ഓ!! അങ്ങിനെതന്നെ വന്നുകൂടി (പിന്നെയും അണിയറയിൽ)

* സത്യത്തെമാത്രമരുളുന്നവളേസധൎമ്മ
കൃത്യത്തിൽനില്പുമൊരുദേവിമഹീതനൂജേ
അത്യന്തകഷ്ടമിതഹോവിധവാജനത്തി-
ന്മദ്ധ്യത്തിലങ്ങെയിനിയെങ്ങിനെയെണ്ണിടേണ്ടു. (൩൮)

രാമ—ഇവൻ ജീവത്യാഗം ചെയ്യുന്നതിനു മുമ്പിൽ അടുത്തു ചെല്ലുകതന്നെ.

(അനന്തരം അമ്പു വലിച്ചെടുക്കുന്ന ലക്ഷ്മണനും രാമരൂപനായ മാരീചനും പ്രവേശിയ്ക്കുന്നു.)

ലക്ഷ്മ—ആൎയ്യ! ഗുരുകാൎയ്യസന്നദ്ധനായ ഇവിടുത്തെ അധീനത്തിലുള്ള എന്റെ ജീവൻ ഇവിടുന്നുകൂടെക്കൊണ്ടുപോകുന്നുവല്ലോ.

രാമ—(അടുത്തു ചെന്നിട്ടു) ലക്ഷ്മണ!

* അരിമായാദുഃഖംകള-
കരികിൽകാണുകനുജനാൎയ്യനാമെന്നേ

ലക്ഷ്മ—(കോപത്തോടുകൂടി) എടാ രാക്ഷസ!

അരിയോരഗ്രജനേക്കൊ-
ന്നരിശമൊടെന്നൊടുമടുത്തിടുന്നോനീ. (൩൯)

നില്ക്കു നില്ക്കു. എവിടെപ്പോകുന്നു- (ഉറയിൽനിന്ന് വാളൂരുന്നു)

രാമ—(പുഞ്ചിരിയോടുകൂടി) നോക്കൂ- (എന്ന് മോതിരം കാണിയ്ക്കുന്നു.)

ലക്ഷ്മ—(ലജ്ജയോടുകൂടി) ഇതു രാക്ഷസരറിയില്ല- (തല താഴ്ത്തി നില്ക്കുന്നു)

രാമ—ലക്ഷ്മണ! നോക്കു നോക്കൂ- മോതിരത്തിൻെറ ഫലംനോക്കൂ- (മാരീചനെ കാൽകൊണ്ടെടുത്തെറിയുന്നു.)

മാരീ—(സ്വന്തം രൂപത്തെയെടുക്കുന്നു)

ലക്ഷ്മ—ആര്യ! ഞാൻ കാണുന്നുണ്ട് കാണുന്നുണ്ട്.

* പുത്തൻചെന്താമരപ്പൂവതിനെതൃചരണ-
ങ്ങൊണ്ടെടുത്താര്യനാരാൽ
നൽത്തഞ്ചത്തോടെറിഞ്ഞോരളവിവനടക്കേ
സ്വന്തമാംരൂപമായി
അത്ത്യുച്ചംപോയനേകംജലധരനിരയോ-
ടൊത്തുകീഴ്പ്പോട്ടുപോന്നി-
ട്ടെത്തിശ്ശൈലസ്ഥലന്താനിടിപൊടിതവിടാ-
മ്മട്ടുവീഴുന്നുവല്ലോ. (൩൪)

ശൂർപ്പ—(വ്യസനത്തോടുകൂടി വിചാരം) അയ്യോ !! മനുഷ്യർ ബലവാന്മാർതന്നെ-കഷ്ടം !! ഗുരുവായ മാരീചനെക്കൊന്നുവല്ലോ.

ലക്ഷ—മോതിരം രാക്ഷസരുടെ മായ വെളിപ്പെടുത്തുമെന്നുള്ളതിന്ന് ഈക്കണ്ടതുതന്നെ നമുക്കൊരു ദൃഷ്ടാന്തമായി.

ശൂർപ്പ—(വിചാരം) ഇനിയ്ക്കെന്താണിനിപ്പോവാനുപായം? (കരയുന്നു)

രാമ—ദേവി! എന്താണിപ്പൊഴും വ്യസനം തീരാത്തത്? (എന്നു കണ്ണുനീർ തുടയ്ക്കുന്നു.)

ശൂർപ്പ—(സ്വന്തം രൂപമെടുത്തിട്ട്) അയ്യോ ഞാൻ പരവശയായിത്തീർന്നുവല്ലോ.

രാമ—ലക്ഷ്മണ! എന്താണിത്?

ലക്ഷ്മ—ഇതാ ഇതാ ഇവളുടെ—

* പുത്തൻനീലോല്പലത്തിന്നഴകകലെവെടി-
ഞ്ഞിട്ടുചക്രംകണക്കായ്
വൃത്തത്തിൽകണ്ടിടുന്നൂമിഴിയിണയുടലും
മൂക്കറുത്തോരുമൂലം
അത്യന്തംചോട്ടുകൂടിത്തെളിയുമതിസിതസ്പ-
ഷ്ടദംഷ്ട്രാപ്രകാശാൽ
പ്രത്യക്ഷത്തിൽബ്ബിസംപൊങ്ങിയമഥിതസരി-
ത്തെന്നപോലുണ്ടുകാണ്മാൻ. (൩൫)

അ് ഹ്ാ നീയ്യാണീവ്യസനമുണ്ടാക്കത്തീത്തത്? (ഉറയിൽനിന്നു വാളൂരുന്നു.)

ശൂൎപ്പ—(ഭയത്തോട്ടകൂടി) ആൎയ്യ! ശരണം. ശരണം. (രാമൻെറ കാക്കൽവീഴുന്നു.)

രാമ—ശൂൎപ്പണഖേ! പരമാൎത്ഥമൊക്കെ പറയൂ. നിനക്ക് അഭയം തന്നിരിക്കുന്നു.

ശൂൎപ്പ—(ആകാരംമറച്ചിട്ട്) ഇങ്ങിനെയൊക്കെയാണ്.

രാമ—ശൂൎപ്പണഖേ! നിനക്കീയുപകാരം ചെയ്തതിന്ന് പകരം നിൻെറ സോദരൻെറ അടുക്കൽ എൻെറ സന്ദേശം കൊണ്ടു കൊടുക്കണം.

ശൂൎപ്പ—സദയനായ സ്വാമികല്പിച്ചാലും.

രാമ—കേൾക്കു.

* ഇത്ഥംമായാമൃഗംമേജനകജയിവരെക്കൈതവാൽ
ക്കാട്ടിയേററം
വ്യൎത്ഥംമേവേഷവുംപൂണ്ടതിനൊരുതുണയാംഛ്രത്മ
സൌമിത്രിയോടും
സത്യംവൈദേഹിയേയല്ലതിജവഗതിയാമഞ്ഞു
വഞ്ചിച്ചതെന്നാൽ
നിത്യംവൈധവ്യമേന്തുംനിജദയിതകളേത്തന്നെ
തീരെച്ചതിച്ചൂ. (൩൦)

ലക്ഷ്മ—ഇതുകൂടി എൻെറ വാക്കായിട്ടുപറയണം.

* ഇരക്കുവതുനല്ലതല്ലരിയബന്ധുവോടാകിലും
തിരക്കുമരിയോടിനിപ്പറവതെന്തതുംചെയ്യുവൻ
അരക്കർവരപോരിലാസ്വജനമൊത്തുനീദൎശനം
മുറയ്ക്കുമുനിയാമിനിയ്ക്കൊരുമുഹൂൎത്തമേകേണമേ. (൩൧)

ശൂൎപ്പ—എൻെറ സ്വാമിക്കു യുദ്ധം ഉത്സവമാണ്.

ലക്ഷ്മ—ശരി: പോ- പോ.

ശൂൎപ്പ—ഞാനിതാ ആകാശത്തേയ്ക്കുപൊങ്ങുന്നു. (പോയി)

രാമ—ലക്ഷ്മണ! നമുക്കു ചതിപിണഞ്ഞു.

* പൊന്നുമാനെവിടെമന്നിതെങ്ങിതുകൾചിന്തിയാതെ
ശിതബുദ്ധിയാ-
ണെന്നിരിക്കിലുമുഴന്നുരാമനൊരുപെണ്ണുചൊന്ന
മൊഴികേൾക്കയാൽ

എന്നുഞാനാറിവെഴുന്നവൎക്കുപരിഹാസ്യനായിതു
കഴിഞ്ഞതോ-
ൎന്നതെന്നുമതിതെററിടായ്കിലൊരനൎത്ഥമാൎക്കു-
മുളവാകുമോ. (൩൨)

ലക്ഷ്മ—അയ്യ! ഇപ്പോൾതന്നെ താമസംകൂടാതെ പ്രയത്നം ചെയ്യേണ്ടതാണ്.

രാമ—അങ്ങിനെതന്നെ. മുമ്പിൽനടക്ക.

ലക്ഷ്മ—അയ്യന്റെ കല്പനപോലെ. ഇതിലെ. ഇതിലെ.

(എല്ലാവരും പോയി)

മായാസീതാങ്കം എന്ന മൂന്നാമങ്കം കഴിഞ്ഞു.

---

ആശ്ചൎയ്യ

# ചൂഡാമണി.

ഭാഷാനാടകം.

---

## നാലാമങ്കം.

(അനന്തരം തേരിൽക്കേറി സീതയോടും സൂതനോടും കൂടി രാവണൻ പ്രവേശിക്കുന്നു.)

രാവണ—ലക്ഷ്മണ! വേഗം കുതിരകളെത്തെളിക്കു.

* പാരിൻഭാരംഭരിക്കുന്നതുഭരതനൊഴിക്കട്ടെയത്തമ്മമാരും
പാരമ്പേറുംപ്രമോദത്തൊടുമിനിയുടനീനമ്മളെക്കണ്ടിടട്ടെ
സൈ്വരംസ്വന്തംപുരംപുക്കനിശമധികമായാശരന്മാരിരിക്കാം
ഘോരംവൻകാട്ടുവാണുള്ളഴലഴകെഴുമീപ്പാവവുംകൈവിടട്ടെ. (൧)

സീത—യൈ!അങ്ങിനെയല്ല. തപോവനത്തിൽത്തന്നെയാണെന്റെ ബുദ്ധി രമിക്കുന്നത്.

സൂത—(വിചാരം) ഇവളുടെ മനസ്സു ശാന്തവും ഉദാരവുമാണ്. ഇവൾ വഞ്ചിപ്പാൻ തക്കവളല്ല.

സീത—(വിചാരം) എന്താണിത്? പ്രിയമാണ് കേൾക്കുന്നത്. മനസ്സെല്ലാം ചുടുന്നതാനും.

രാവണ—(കാമബാധനടിച്ചിട്ട് വിചാരം) എന്തൊരു കൎമ്മം കൊണ്ടാണീ മനുഷ്യനാരിയെക്കുറിച്ചുള്ള കാമൻെറ കയററം നിൎത്തേണ്ടത്?

സൂത—(വിചാരം) അമ്പോ! കാമൻ മൎയ്യാദകെട്ടവൻതന്നെ. അതുകൊണ്ടാണല്ലോ.

* നല്ലസാധുമുനിപത്നിയേയുമിളകീട്ടുകാണുമിടക്കിട-
സ്സുല്ലസൽപ്പുളകമുള്ളകയ്യിണകടന്നുനീട്ടുവതുമീമഹാൻ
പല്ലവാധരനിറംകുറച്ചുനെടുവീൎപ്പിടുന്നതുമനാരതം
വല്ലതുംവലിയകൈതവത്തൊടിഹചൊൽവതുംചിലതുചെയ്യതും.

രാവണ—(വിചാരം) ആട്ടെ. തൊട്ടിട്ടുള്ള സുഖം അനുഭവിയ്ക്കുകതന്നെ.

സീത—(വിചാരം) ആൎയ്യപുത്രൻ ആകാരംകൊണ്ട് മറെറാരുവനൊപ്പോലെ ഇരിക്കുന്നുവല്ലോ.

രാവണ—(വിചാരം) അമ്പോ! പരിചയക്കേട്ട കേമംതന്നെ.

* എന്നുംവൻമദവാരിവാൎന്നുകലൎന്നുകൊണ്ടു
കന്മാഷമായ്
ച്ചിന്നുംചഞ്ചലകൎണ്ണചാമരമെഴുംശക്രേഭ-
വക്ത്രത്തിലും
ചെന്നേൽക്കാതൊഴിയാത്തവിക്രമമെഴുന്നെൻ
കയ്യിനീത്താപസ
ക്കന്നൽക്കണ്ണിയെയൊന്നുചെന്നുതൊടുവാൻ
വയ്യെന്തിതത്യൽഭുതം. (൩൨)

സീത—(വിചാരം) എന്താണിത്? ഇനിക്ക രാക്ഷസിയെക്കാണമ്പോളത്തേക്കാളും ആയിരമിരട്ടി സന്താപമുണ്ടാകുന്നുവല്ലോ.

രാവണ—(വിചാരം) ആട്ടേ- ഇങ്ങിനെ ചെയ്യുകതന്നെ. (സ്പഷ്ടം) അല്ലേ ദേവി!

* പാരംദേവിതപോവനത്തിൽനിയമസ്ഥാനങ്ങളിൽച്ചിക്കിടാ-
തേറെക്കെട്ടുപിണഞ്ഞുചെഞ്ചിടപിടിച്ചുമ്മട്ടിലായിപ്രിയേ
ഓരോകാട്ടുലതാപ്രസൂനമതുതാൻചൂടുന്നതായിന്നുതേ
തേരോടിയ്ക്കുകയാലഴിഞ്ഞുചിതറുംവാൎകുന്തൽബന്ധിയ്ക്കുവൻ. ൩൩

സീത—ഏയ് കുമാരനടുക്കലുണ്ടല്ലോ.(കൈകൊണ്ടു രാവണൻെറ കൈതട്ടുന്നു.)

രാവണ—(സ്വന്തം രൂപമെടുത്തു)

സീത—അയ്യോ! ആര്യപുത്രനല്ലല്ലോ (ഭയം നടിയ്ക്കുന്നു)

രാവണ—ദേവി ! പേടിക്കേണ്ട. പേടിക്കേണ്ട. രാമനല്ലെ ഞാൻ ?

സീത—നീ നശിച്ചുപോകും.

രാവണ—ലക്ഷ്മണ ! ഇതെന്താണ്.

സൂത—സ്വാമി ! വാക്കമാത്രംകൊണ്ടെന്താവുന്നു ?

* കുട്ടിത്തിങ്കളൊളിച്ചിട്ടുംകുടിലദംഷ്ട്രാഗ്രോഗ്രമായുന്നല-
ത്തട്ടൊക്കന്തടിയായിന്നതൊരുപുത്തക്കാറിൻകറുപ്പോട്ടടൻ
സ്പഷ്ടംപത്തുപുറത്തുപത്തുമുഖവുംകയ്യൊന്നിതാഭീമമാ-
യിട്ടുംകാന്തവുമായ്സ്വയംസഹജമാംദേഹംവെളിപ്പെട്ടതേ.

രാവണ—(തന്നെത്താൻ നോക്കീട്ട്) എ് എങ്ങിനെയാണ ഞാ നിങ്ങിനെയായത് ? ദേവി! പേടിയ്ക്കേണ്ട പേടിയ്ക്കേണ്ട.

* പേടിക്കേണ്ടവനില്ലിവൻസുതനനീമാഴ്കേണ്ടനിൻപാലനം
പാടേസാമരദൈത്യമാംത്രിഭുവനേചെറോരുവന്നാരുവാൻ
കൂട്ടംകോപമൊടൊത്തുദിക്കരികുലംദന്താഗ്രവജ്രങ്ങളാൽ
ച്ചാടിക്കുത്തിയമാറിടംതടവുമീഞാനാത്തെത്തീടവേ. (൩)

സൂത—ഇനിയിനിക്കെന്തിനാണിത്? സ്വരൂപംതന്നെയെടുക്കട്ടെ. (അങ്ങിനെ ചെയ്യുന്നു.)

സീത—അയ്യോ! ഇവനും കുമാരനല്ലല്ലോ. (ഉറക്കെ നിലവിളിക്കുന്നു) അയ്യോ! ആര്യപുത്രാ!! അയ്യോ! കുമാരലക്ഷ്മണാ!! രക്ഷിക്കണേ! രക്ഷിക്കണേ!! രാക്ഷസന്റെ കയ്യിൽനിന്നെന്നെ രക്ഷിക്കണേ!!!

(അണിയറയിൽ) ഇതാ! ഇതാ!! ഞാൻ വരുന്നുണ്ട്.

സൂത—സ്വാമി, നോക്കു! നോക്കു!!

* തോട്ടിയ്ക്കൊക്കുന്നകൊക്കുംനവകനകമണി-
ത്തുണൊത്തശ്രീകഴുത്തും
പാട്ടിൽപ്പൊട്ടിച്ചപൊഴപ്പൊളിയൊളിമിഴിയും
ചേന്നിതെത്തുന്നഗൃദ്ധ്രം
കൂററത്തങ്ങുടിട്ടുനോരിവനുടെവഴിയിൽ
തമ്മിൽവൃക്ഷങ്ങളാടി-
ട്ടേററംകൊമ്പിട്ടടിയ്ക്കുന്നിതുമലർവിതറി
പ്പക്ഷവാതങ്ങളാലേ. (൧)

സീത— ഇനിക്കെന്താണ് ഗതി? ആരാണ് ശരണം?
(അണിയറയിൽ)

* ശരണമിഹജടായുസ്സുണ്ടുഞാൻരാമതാത-
നൊരുസഖി,നിശിചാരിൻനിൻെറതേർനിന്നിടട്ടേ
അറിവുകുറയുംപോർതൻകുററമീനാംക്ഷമിക്കാം
വിരവിൽവിടുകവീരൻവേട്ടദാരങ്ങളേനീ. (൮)

രാവണൻ—(ചിരിച്ചിട്ട്) എൻെറ അപരാധം ഈപ്പക്ഷിക്ഷമിക്കുന്നുണ്ടത്രെ. സൂത, തേർവീഥിയിൽ നിന്നിവനെ ചമ്മട്ടികൊണ്ട് തല്ലിപ്പുറപ്പിച്ച് കളയു. ഈക്കഴു പരമാത്ഥമായിട്ടെന്നെ അറിയില്ല.
(അണിയറയിൽ) അറിയും. അറിയും.

* വെള്ളിക്കുന്നിന്മേൽമാനക്കൊട്ടമുടിപൊടിയാ-
ട്ടോയൊരാളുജ്ജ്വനൻതാൻ
തള്ളിക്കാരാഗൃഹത്തിൽബ്ബഹുദിവസമട-
ച്ചിട്ടവൻബാലിവാലാൽ
വള്ളിക്കെട്ടിട്ടുതട്ടംവട്ടകരനിരയിൽ
പ്പെട്ടവൻനീത്രിലോകി-
യുള്ളിങ്കൽധൂമകേതുപ്രതിമനറിയുമേ
നിന്നെഞാനാശരേശ. (൯)

രാവണൻ—ഹാ! ഹാ! ഹാ! ഈക്കഴു വലിയവായാടിതന്നെ.

* നില്ലെടാട്ടനീമമമിട്ടക്കൊട്ടുസീതയിനി
നോക്കട്ടെയദ്രിചിറക-
ങ്ങൽകൃഷ്ടവജ്രമതിളക്കിട്ടുവാസവനി-
റക്കിട്ടുവീഴ്ത്തിയവിധം
ഇക്കണ്ടപക്ഷിയുടെയുക്കാണ്ടപക്ഷമതു
ചൊല്ലെടാണ്ടഖഗമിഹഞാൻ
കയ്യാണ്ടറുത്തുജവമുടക്കൊണ്ടുപോക്കള-
മതിൽക്കൊണ്ടുവീഴ്ത്തുവനിതാ. (൧൦)

ജടായു—(പ്രവേശിച്ചിട്ട്) ആട്ടെ നമുക്ക് കാണാമല്ലോ.

* രാത്രിത്തീച്ചിന്നിയുള്ളഞ്ജനഗിരിശിഖരം
പോലെകേശങ്ങൾചെമ്പി-
ച്ചാത്തീക്കല്ലാന്തമോഘപ്രഭതടവിയനി-
ന്നാസ്യമാത്താതികോപം

കൊത്തിക്കൊക്കത്തെട്ടത്തിട്ടരുണനിണമൊലി-
ച്ചിച്ചുടൻക്ഷത്രിയസ്ത്രീ
പ്രത്യക്ഷംപത്തുമൊപ്പംദശമുഖദശദി-
ഗ്ഭ്രമിച്ചുംതുവിട്ടന്നേൻ. (൧൧)

ഛെര! നില്ക്കു. (രണ്ടുപേരും യുദ്ധം ചെയ്യുന്നു)

സൂത—ഇവനോടിവരുന്നു.

രാവ—ഇതാ ഞാൻ പ്രഹരിക്കുന്നു.

സീത—അയ്യോ, (കണ്ണടയ്ക്കുന്നു)

സൂത—ഈക്കഴുകിനെ പ്രഹരിച്ചുകഴിഞ്ഞു ഈയിവൻ.

* രുധിരംശരീരമതിലൊക്കയുംകല-
ന്നധികംതളന്നിഹകഴുത്തുതാഴ്ത്തിയും
ബതപക്ഷിസാന്ധ്യഘനശോണകാന്തിയാ-
യിതവീണിട്ടുന്നഗഗനത്തിൽനിന്നിതാ. (൧൨)

സീത—ഈശ്വരന്മാർ നിഷ്ഠുരണന്മാർതന്നെ. ഭാഗ്യഹീനയായ ഇനിക്കുവേണ്ടി ഈപ്പക്ഷിശ്രേഷ്ഠൻ ശോചനീയനായിത്തീൎന്നുവല്ലോ.

രാവണ—സൂത, വേഗം കുതിരകളേത്തെളിക്കു.

സൂത—സ്വാമിയുടെ കല്പനപോലെ. (വിചാരം) ഇദ്ദേഹം,

* നേരായിട്ടനുകൂലമർത്ഥകരമെ-
ന്നല്ലാവിരോധോദയം
ചേരാതുള്ളതുമേലിലോഗ്ഗുണകരം
സത്താഗമത്തിങ്കലും
സ്വൈരംകേൾക്കുകിൽനല്ലൊരെന്മൊഴിചെവി-
ക്കൊള്ളുന്നതില്ലേതുമേ
സാരംപാക്കിൽമനോജ്ഞനെങ്ങുസുഗുണം
കയ്ക്കൊൾവതെങ്ങാണഹോ (൧൩)

(എല്ലാവരും പോയി)

ജടായുവധം എന്ന നാലാമങ്കം കഴിഞ്ഞു.



ആശ്ചര്യ

# ചൂഡാമണി

## ഭാഷാനാടകം.

---

### ആറാമങ്കം.

---

(അനന്തരം മണ്ഡോദരിയും ചേടിയും പ്രവേശിക്കുന്നു.)

മണ്ഡോ---ഇനിയിതെങ്ങിനെയാണാവൊ വന്നുകൂടുവാൻ ഭാവിക്കുന്നത്?

ചേടി—തമ്പുരാട്ടിയുടെ വാക്ക് ഒരുഅനുതാപം വെളിപ്പെടുത്തുന്നതുപോലെയിരിക്കുന്നുവല്ലൊ.

മണ്ഡോ—എടീ, നീ മുമ്പിൽ അശോകവനികയിൽപ്പോയിട്ടുണ്ടല്ലോ ഇല്ലേ?

ചേടി—അവിടെയല്ലേ തമ്പുരാൻ പിടിച്ചുകൊണ്ടിട്ടിട്ടുള്ള താപസപത്നിയിരിക്കുന്നത്? അവിടെപ്പോയിട്ടെന്താണ് വേണ്ടത്?

മണ്ഡോ-—അവൾ കാരണമായിട്ട് നമുക്കു നാശമാണെന്നാണിനിക്കു തോന്നുന്നത്.

ചേടി—ഒരിക്കലെങ്കിലും നാരിയിൽ രാജാക്കന്മാൎക്കു വിശ്വാസമുണ്ടായിട്ടുണ്ടോ? അവൾ വന്നപോലെതന്നെ പൊയ്ക്കോളും. തമ്പുരാട്ടിതന്നെ ലങ്കേശ്വരി.

മണ്ഡോ-—എടി ഭ്രാന്തത്തി, ഇത്ര പരിചയമായിട്ടും നിന്റെ അഭിപ്രായമറിയുന്നില്ലല്ലോ. ഞാനിപ്പോൾ ഒരു ചിത്തസ്വപ്നംകണ്ടു.

ചേടി—ദോഷമൊക്കെത്തീരട്ടെ, തമ്പുരാട്ടി അരുളിച്ചെയ്താലും.

മണ്ഡോ—എടി, കേട്ടോ.

ചേടി—അടിയത്തിന് അനുഗ്രഹമായി.

മണ്ഡോ-—എല്ലാദിക്കിലും പരന്ന് പതറിക്കളിക്കുന്ന തിരമാലകളോടുകൂടിയും, മരതകമാമല നിരനിരത്തിയതുപോലെ നീലനിറമായും, കിടന്നുമറിയുന്നതിമികൾ, തിമിംഗലങ്ങൾ, മാതംഗങ്ങൾ, മകരങ്ങൾ, ഇവകളോടുകൂടിയതായുമുള്ള സമുദ്രം അവിടന്നും ഇവിടന്നും വന്നുകൂടിയ പല ജാതി പുല്ലുകളുടെ കൂട്ടം വെള്ളംകുടിച്ചു വററിച്ചതുകൊണ്ടു മുഹൂൎത്തംകൊണ്ട് ശൂന്യമായിത്തീൎന്നു.

ചേടി—കഷ്ടം, കഷ്ടം, പിന്നെ-പിന്നെ.

മണ്ഡോ—പൊടി പററിയ പരുഷമായ തലമുടിയോട്ടുകൂടിയും, പല്ലു കൊഴിഞ്ഞു വല്ലാതെ തുറന്ന മുഖത്തോട്ടുകൂടിയും, തീക്കണൽപോലെയുള്ള കണ്ണുകളോട്ടുകൂടിയും, മണ്ണാത്രത്തിൻെറ നിറമായും, കാതില്ലാതേയും ഉള്ള ഒരു പെണ്ണ് വന്നിട്ടെന്നെമുറുക്കിക്കെട്ടിപ്പിടിച്ചു.

ചേടി—അയ്യോ!! പിന്നെ പിന്നെ.

മണ്ഡോ—അസ്സിതയും വെളുത്ത പട്ടുടുത്ത് ചന്ദനം പൂശിയ മുലകളോട്ടുകൂടി, തലമുടി ഭംഗിയിൽ കെട്ടിവെച്ചു മുല്ലപ്പൂചൂടി അവളുടെ ഭത്താവു നീട്ടിക്കൊടുത്തിട്ടുള്ള കയ്യുംപിടിച്ചു പുഷ്പകവിമാനത്തിൽ കേറുന്നതു ഞാൻ കണ്ടു. പിന്നെ ഞാൻപതിവായുണരുന്ന നേരത്തിനു മുമ്പിൽത്തന്നെ ഉണന്നു.

ചേടി—തമ്പുരാട്ടി! ഇതു വിചാരിച്ച്‌വ്യസനിപ്പാനില്ല. സ്വപ്നങ്ങൾക്കു വൈദ്യക്കാർ വളരെ കാരണങ്ങൾ പറയുന്നുണ്ട്. അല്ലെങ്കിൽ ത്രൈലോക്യത്തിനും ഭയമൂലങ്ങളായ നമ്മൾക്കെവിടുന്നു ഭയമുണ്ടാവുന്നു ? (അണിയറയിൽ)

* ഗന്ധംചേന്നിതളുള്ളപൂനിരചൊരിഞ്ഞീടട്ടെ കാറെപ്പൊഴും
ചിന്തുംസ്വന്ദിവീചിശീതളമലംവീശട്ടെമന്ദാനിലൻ
ചന്തംചേത്തണയട്ടെയാദ്ദ്രതുവുമൊത്തുദ്യാനശോഭയ്ക്കിനി
സ്വന്തംരശ്മിസുഖംവിരിച്ചുശശിയുംചുററട്ടെദിക്കൊക്കെയും. (൭)

മണ്ഡോ—ഏ് ഇതൊരു പരസ്യംപോലെയിരിക്കുന്നുവല്ലോ.

ചേടി—അങ്ങിനെതന്നെയാണു തമ്പുരാട്ടി!

മണ്ഡോ—ഏടി ! നീ പോയിട്ടിതിൻെറ കാരണം അറിഞ്ഞുവാ.

ചേടി—തമ്പുരാട്ടിയുടെ കല്പനപോലെ- (പോയി)

മണ്ഡോ—ഇവിടെ എന്താണ് ആലോചിയ്ക്കേണ്ടത്? ആ മനുഷ്യപ്പെണ്ണിൻെറ മനസ്സിളക്കുവാൻ വേണ്ടി മഹാരാജാവിൻെറ ഉത്സാഹമാണിത്.

ചേടി—(പ്രവേശിച്ചിട്ട്) തമ്പുരാട്ടി ജയിച്ചാലും- ഇങ്ങിനെയാണ്.

മണ്ഡോ—നിന്നെബുദ്ധിമുട്ടിയ്ക്കുമാത്രം ചെയ്തു. അട്ടേ, മഹാരാജാവിപ്പോൾ എന്തു ചെയ്യുന്നു?

ചേടി—അവളേക്കാണ്മാൻ വേണ്ടിത്തമ്പുരാൻ സന്ധ്യയിലുള്ള മോടികൂട്ടുകയാണ്.

മണ്ഡോ—ഏടി! കൂടെ വാ, മഹാരാജാവ് അറിയാതെ അശോകവനികയിൽച്ചെന്നു വള്ളിക്കെട്ടിൻെറ ഇടയിൽ മറഞ്ഞുനിന്നുംകൊണ്ട് അദ്ദേഹത്തിൻെറ നേരെ കാമമില്ലാത്ത സീതയിൽ മഹാ

രാജാവിന്റെ കാമവൃത്തി കണ്ടു പരിഹസിയ്ക്കാം.

ചേടി—തമ്പുരാട്ടിയുടെ കല്പനപോലെ എഴുന്നള്ളാം. തമ്പുരാട്ടി എഴുന്നള്ളാം.

(രണ്ടാളും പോയി)

പ്രവേശകം കഴിഞ്ഞു.

———

(അനന്തരം പരിവാരത്തോടുകൂടി കാമാവേശത്തോടു കൂടിയ രാവണൻ പ്രവേശിയ്ക്കുന്നു.)

രാവണ—(സ്വഗതം നടിച്ചിട്ട്) വൎഷവര! ഞാൻ വളരെക്കാലമായിട്ട് ആട്ടിക്കളഞ്ഞിട്ടുള്ള ആദിത്യൻ ലങ്കയിൽ വരാനെന്തു സംഗതി? അമാത്യനായ ചാത്രയോധിയെ വേഗം വിളിച്ചു കൊണ്ടുവരൂ.

കഞ്ചു—(വിചാരം) അമ്പോ!! സ്വാമിയുടെ മദനോന്മാദം കേമം തന്നെ.

* അന്തിയായളവുദിച്ചുയൎന്നു പരിതുഷ്ടി ദൃഷ്ടികളിലേകിയും
സിന്ധുവിന്റെ തിരയിട്ടുലച്ചതിനു സന്തതിപ്പൊലിമ നൽകിയും
ഹന്ത മഞ്ഞലിസുഖംപെടും മൃദുകരങ്ങൾ കൊണ്ടു തടവീട്ടുമീ
ച്ചന്തമേറിയൊരു ചന്ദ്രനേയുമറിയുന്നതില്ല ദശകന്ധരൻ. (൨)

രാവണ—എന്താണ മന്ത്രിയ്ക്കുന്നത്?

കഞ്ചു—സ്വാമിയുടെ കല്പനപോലെ-(വിചാരം) ഇങ്ങിനെയുള്ള രോഗത്തിനു മന്ത്രികളല്ല വൈദ്യന്മാർ- (പോയി)

രാവണ—(ആലോചിച്ചു നോക്കീട്ട്) ഇതു സൂൎയ്യനല്ല. ഞാനഭയം കൊടുത്തിട്ടുള്ള ചന്ദ്രനാണല്ലൊ. എന്തെന്നാൽ

* പാരാതംശുസഹസ്രമിട്ടഭിതപിപ്പിച്ചീടുവോരാസ്സുധാ
ധാരാരശ്മിയെയും ദിനാധിപനെയും തീരെത്തിരിച്ചിങ്ങിനെ
നേരായിട്ടറിയാതെയുള്ള വിരഹിക്കൂട്ടക്കഹോ സംശയം
തീരാനിന്ദുവിനിന്നു നീലനിറമായ്ക്കാണാം കളങ്കാങ്കുരം. (൩)

ഈ അപത്തെ ഞാൻതന്നെ ഉണ്ടാക്കിത്തീൎത്തതാണ്.

* നേരേ നമ്മുടെ കല്പനാക്ഷരമറിഞ്ഞീടാതിളന്താമര-
ത്താരും വാട്ടുകയില്ലൊരേടമഴകുള്ളംശുക്കളൊലീയ്ക്കിവൻ
പാരാതങ്ങിനെയുള്ള ചന്ദ്രനധുനാ നേരിട്ടു നമ്മെത്തപി-
പ്പാറായ്വന്നിതവസ്ഥകൊണ്ടബലനായാലും ബലപ്പെട്ടിടും. (൪)

(അനന്തരം അമാത്യൻ പ്രവേശിക്കുന്നു)

അമാ—(വിസ്മയത്തോടുകൂടി) ആശ്ചൎയ്യം- വളരെക്കാലമായിട്ടിന്നു രാക്ഷസലോകം ചന്ദ്രരശ്മിയുടെ രസമറിയുന്നുണ്ട്.

* ൧ പീയൂഷദ്രവപാത്രമായലർശരസ്വാമിയ്ക്കുസേനാനിയായ്
ട്ടെയ്യുന്നൽക്കളൂർകാന്തകാന്തിയെഴുമീച്ചന്ദ്രൻവിളങ്ങുന്നതേ
ഇയ്യാൾക്കുള്ളകരങ്ങളേററതുവശാൽപ്പാലാഴിവെള്ളംപെരു-
ത്തിയ്യുഴംപ്രളയത്തിൽമുങ്ങിയകണക്കാകുന്നലോകത്രയം. (൭)

രാവണൻ—

* അല്ലേചന്ദ്രനിറഞ്ഞുമഞ്ഞുചൊരിയുംനിൻകാന്തിപൂരങ്ങളി-
ന്നല്ലീത്താശ്ശരദാസനാകുമിവനിൽത്തീക്കോരിവഷിപ്പതിൽ
തെല്ലുംനിന്നുടെവീയ്യമല്ലലശ്ശരൻതൻവൈഭവംപോലുമാ,
ല്ലല്ലൽപ്പെട്ടുഴലുന്നസീതയുടെയാണീശ്ശക്തിരാത്രീശരേ. (൮)

അമാത്യൻ—

* മയ്യാദക്കേടുകാട്ടുംദശമുഖനിലുദാസീനനായ്‌മൃത്യുരാമൻ
കയ്യാലോവിപ്രിയംചൊന്നളവുപരുഷനാംസ്വാമിയാലോഗ്രണംമേ
ഇയ്യുള്ളോനിഷ്ടമല്ലീയ്യുഭയവുമിതിൽവെച്ചൊട്ടുഭേദംദശാസ്യൻ
കയ്യാലാണെന്തിതെന്നാൽപ്രഭുവിനണയുമാപത്തുകാണാതിരിയ്ക്കാം.

സ്വാമിയുടെ അവസ്ഥ വലിയ കഷ്ടംതന്നെ. ഇദ്ദേഹത്തിനെ ഇങ്ങിനെ രോമംകൊണ്ടു കെട്ടീട്ട് ഉലക്കകൊണ്ടടിയ്ക്കുന്നവല്ലോ അടുത്തുചെല്ലുകതന്നെ. (ചുററിനടന്നുനോക്കീട്ട്) ഇതാ സ്വാമി.

* ധ്യാനംപൂണ്ടുവിജൃംഭയാന്നെടുവീപ്പാലേചുടുഞ്ചുണ്ടുമായ്
ത്താനേനീലസരോജസൽപ്രഭശരൽക്കാർപോലെകൈവിട്ടിതാ
സ്ഥാനത്തിൽബ്ബുധാവഗ്നിയങ്ങിനെകുടിച്ചീടുകടൽക്കൊപ്പമായ്
ത്താനന്ന്യന്നറിയാതനംഗനെരിയുംമെയ്‌പൂണ്ടിരിയ്ക്കുന്നതേ.

(അടുത്തുചെന്നിട്ട്) സ്വാമി ജയിച്ചാലും.

രാവണ—വിശേഷിച്ച് വല്ല വത്തമാനവുമുണ്ടോ?

അമാ—(വിചാരം) മഹാരാജാവ് തെളിഞ്ഞു സംസാരിയ്ക്കുന്നുണ്ടല്ലൊ. (സ്പഷ്ടം) ഒരു നാട്ടുവത്തമാനമുണ്ട്.

രാവണ—നില്ക്കൂ. ബാലിയെക്കൊന്നിട്ട് രാമൻ സുഗ്രീവനെസ്സേവിക്കുന്നു എന്നല്ലേ?

അമാ—അതുതന്നെയാണ്. ഒരു വിശേഷവുംകൂടിയുണ്ട്.

രാവണ—അതുപറയൂ.

അമാ—സീതയെ അന്വേഷിപ്പാൻവേണ്ടി അവൻെറ കല്പനപ്രകാരം എല്ലാദിക്കിലും വാനരസൈന്ന്യം നടക്കുന്നുണ്ട്.

രാവണ—എന്ത് എന്ത് 'സീതയെ അന്വേഷിപ്പാൻവേണ്ടി അവൻെറ കല്പനപ്രകാരം എല്ലാദിക്കിലും വാനരസൈന്ന്യം നടക്കുന്നുണ്ട്' എന്നോ ? വിചാരിച്ചുനോക്കു.

∵ ഉരഗപുരമടയ്ക്കുംപവ്വതംശസ്ത്രമാക്കി
സ്സുരജയികളരക്കന്മാർകൾനേരേനിരക്കെ
അരിയൊരമർനിലത്തിൽക്കേറുവാൻകാട്ടുവള്ളി
ച്ചെറുതളിരുമശിക്കുംമക്കടക്കൂട്ടമാമോ. (൯)

അമാ—വാനരന്മാർ പരിഹാസ്യന്മാരായിരിക്കാം. പക്ഷെ—

രാവ—പറയൂ അതെന്താണ് ?

അമാ—വില്ലാളികൾക്ക് ജയിച്ചുകൂടാത്തവനാണ് ദാശരഥിഎന്നു പറയുന്നുണ്ട്.

രാവണ—എന്ത് എന്ത് ? 'വില്ലാളികൾക്ക ജയിച്ചുകൂടാത്തവനാണ് ദാശരഥി എന്നു പറയുന്നുണ്ട്' എന്നോ പിചാരിച്ചു നോക്ക.

* എന്നെപ്പേടിച്ചുകോപിയ്ക്കുകിലമരവരൻനേരെനില്ലാനമാള-
ല്ലെന്നല്ലെൻകൈമയക്കീപുരഹരനതുള്ളനോരുവൻകുന്നിൽമുന്നം
എന്നോടങ്ങേററുതോററാഗ്രഹഗണമവമാനത്തിലാകുന്നവല്ലാ-
തെന്നാലെൻവൈരിയാമ്പോലൊരുമനുജനെടോപാപമേഹാസ്യ-
[നാംനീ. (൧൦)

അമാ—എന്ത് എന്ത്? രാമൻ ഒരു മനുഷ്യനാണ് എന്നോ?

* ഗുരുവരവചനത്താൽവന്നുവൻകാട്ടിൽവാഴു-
ന്നൊരുരഘുപതിപാത്താൽക്കേവലംമത്ത്യനല്ലേ
അരിയഭുവനഹിംസാപാലനങ്ങൾക്കുമൂലം
ഹരികുലമതിലുണ്ടായുന്നഗോവിന്ദനല്ലോ. (൧൧)

രാവണ—എന്ത് എന്ത്? വിഷ്ണുവാണ് എന്നോ? അമ്പോ!! അവൻ പേടിയ്ക്കേണ്ടവൻ തന്നെ.

* അണ്ണനാമമരരാജനെപ്പടയിൽവെന്നുതോന്നിയതുപോലെയാ
വിണ്ണിൽനമ്മുടെയരാക്ഷസപ്പരിഷദൂഷണങ്ങൾതുടരുംവിധൌ
തിണ്ണമാശുചിയുമപ്പരസ്സുകളുമൊത്തുപേടിപെടുമപ്പൊഴീ
ക്കണ്ണനുള്ളഭുജവീര്യമൊക്കെയെവിടെക്കിടന്നുവതിഭൂതവരേ. (൧൨)

അമാ—എന്ത് എന്ത്? ആരാണ് ദേവകളെജ്ജയിച്ചതു?

രാവണ—ദേവകളെജ്ജയിച്ചവനെ താനറിയില്ലെ?

അമാ—എനിയ്ക്കറിഞ്ഞുകൂടാ.

രാവണ—എന്നാൽ ഞാൻതന്നെയാണ്.

അമാ—ഇതു ഭോഷ്ക്കാണ്.

* കൊള്ളാമന്തകനപ്പുകൾക്കടയവൻവിത്തേശനിന്ദ്രൻമുതൽ
ക്കുള്ളാവാനവരേജ്ജയിച്ചിതുഭവാൻനന്നായ്പ്രയത്നംവിനാ

ഉള്ളത്തിന്നടയോരുധൈൎയ്യമധുനാകാമന്റെപുഷ്പങ്ങളാ-
യുള്ളസ്ത്രങ്ങൾതറച്ചുവീണ്ടുമിളകിപ്പോയ്പോയതെന്തിങ്ങിനേ. (൬൩)

രാവണ—എന്ത് എന്ത്? പുഷ്പായുധനെന്നെ പ്രഹരിക്കുന്നു എന്നാണോ ഊഹം?

അമാ—പ്രത്യക്ഷമാണല്ലൊ.

രാവണ—ശരി- പ്രത്യക്ഷത്തിന്നു വിഷയമാകുന്നല്ലൊ.

* അങ്കത്തിൽത്രിപുരംപൊരിച്ചവനെഴുംതൃക്കണ്ണിലുണ്ടായതീ-
യ്യിങ്കൽപെട്ടൊരുപേരുമാത്രമെഴുവോരക്കാമനമ്പെയ്യുമോ?
എങ്കൽജ്ജാനകിതന്റെനൽപ്പുരികവുംകണ്ണുംകളിയ്ക്കുംശരൽ
ത്തിങ്കൾക്കൊത്തമുഖംപരംപരവശതാത്തേവരുത്തുന്നതേ. (൬൪)

അമാ— * ചന്തത്തിൽവേദവിദ്യകൾ
ചിന്തിച്ചറിവോൻവിധിപ്രപൌത്രൻനീ
എന്തിന്നപരന്റെഭാൎയ്യയി-
ലന്തരമുൾക്കൊണ്ടകീൎത്തിനേടുന്നു? (൬൫)

രാവണ—അല്ലാ ഇതും അകീൎത്തിയാണോ?

അമാ—ഇതിലധികം അകീൎത്തിമറ്റൊന്നുമില്ല.

രാവണൻ—

* കൊണ്ടാടുംവിധിപോലയജ്ഞശതം
ചേയ്തോനൊരാളുംചമ-
ച്ചുണ്ടാക്കാത്തുളവായദിവ്യമൊഴികൾക്കു-
ള്ളൎത്ഥമായുള്ളവൻ
വീണ്ടുംവാനവർനാഥനംബുധിസുതാ
കാന്തന്നടുത്തഗ്രജൻ
വേണ്ടുംപോലെയഹല്യയൊത്തഴകിലാ-
ഹൂതപ്പെട്ടുന്നില്ലയോ? (൬൬)

അമാ—അകീൎത്തിയെന്നുള്ളതിരിക്കട്ടെ. സ്വാൎത്ഥസാധകമായ ധൎമ്മത്തിനെ നമ്മൾ ആട്ടിപ്പുറത്താക്കിക്കഴിഞ്ഞുവോ?

രാവണ—നയജ്ഞ! കാൎയ്യത്തിന്നുവേണ്ടിയല്ലെ കാരണം സമ്പാദിക്കേണ്ടത്?

* സ്വൎഗ്ഗംകിട്ടേണമെന്നാലതിനിഹവലജി-
ത്തിന്റെവജ്രത്തെയേറ്റും
നിക്കംമൂച്ചയ്ക്കുതട്ടാതെഴുമസിസഖിയാ-
യുണ്ടിതാചന്ദ്രഹാസം

നില്ക്കട്ടേനിൻെറധൎമ്മംനിയതമതുബലം
 കെട്ടവൎക്കുള്ളുപായം
ശക്തന്നൊന്നോണമെന്നട്ടടയവനഖിലം
 പത്ഥ്യമായിട്ടിരിയ്ക്കും. (൭൧)

അമാ—സ്വാമിയുടെ ശക്തി അങ്ങിനെയുള്ളതുതന്നെ. ഇവിടത്തെപ്പോലെയുള്ള ശക്തിമാന്മാൎക്ക് സാധുക്കളുടെ നടപ്പു വിട്ടുകളയാമോ? എന്നാൽ രാജൎഷിധൎമ്മം മാത്രം നോക്കുന്ന രാമൻെറ സാധുത്വം നോക്കാതിരിക്കുന്നതു ശരിയാണോ?

രാവണ—എന്ത് എന്ത് രാമൻ നല്ലവനാണ് എന്നോ?

* വില്ലാളിധൎമ്മനിലവിട്ടിട്ടുതാടകയെഹിംസിച്ചു
 കഷ്ടമൊളിവിൽ
ച്ചൊല്ലാൻബാലിയിലുമമ്പെയ്തുതമ്പിയൊടുനോക്കി
 പ്പൊരുന്നളവിലേ
വില്ലായതുംജടയുമന്യോന്യഭിന്നമിഹരാജൎഷി
 ധൎമ്മമുടയോൻ
നല്ലാളുരാമനവനിനാമസാധുജനളരന്യോക്തി
 ബോധികളഹോ. (൭൨)

അമാ—ഇനിയ്ക്കിത്രത്തോളമേ അധികാരമുള്ളു.

രാവണ—പറയൂ. തനിയ്ക്കെന്താണധികാരം?

അമാ—ത്രിവൎഗ്ഗപ്രാപണം.

രാവണ—പറയൂ. ത്രിവൎഗ്ഗം എന്നുവെച്ചാൽ എന്താണ്?

അമാ—ധൎമ്മാൎത്ഥകാമങ്ങൾ.

രാവണ—വേറുതിരിച്ചുപറയൂ.

അമാ—ധൎമ്മം.

രാവണൻ—

* ദണ്ഡ്യൎക്കുദണ്ഡവിധിചെയ്യൊരുദണ്ഡപാണി
ദണ്ഡപ്പെട്ടുന്നമമദണ്ഡനശക്തിയാലേ
വിണ്ണോൎക്കെഴുംവിഭവമൊക്കെനമുക്കധീനം
ദണ്ഡിച്ചുധൎമ്മമിനിനേടുവതെന്തിനിഞാൻ. (൭൩)

പറയൂ പിന്നത്തെയെന്താണ്?

അമാ—അൎത്ഥം.

രാവണ—അൎത്ഥംകൊണ്ടെന്താണ് സാദ്ധ്യം?

അമാ—ഭണ്ഡാരത്തിൻേറയും സൈന്യത്തിൻേറയും സമൃദ്ധി.

രാവണൻ —

* പരമിഹഗഗനത്തിൽസ്സഞ്ചരിയ്ക്കുന്നരക്ഷോ
വരർമമബലമാഴ്വൻവിത്തഭാരംകുബേരൻ
പരിചിലറികലോകംമൂന്നുമിന്നെന്നധീനം
പറകിനിയുമിനിയ്ക്കീയ്യർത്ഥമെന്തിന്നുകൊള്ളാം. (൨൦)

ഒട്ടുവിട്ടുള്ളതെന്താണ്?

അമാ—കാമം.

രാവണ—അതിനാണ് നാംആഗ്രഹിക്കുന്നത്. അതുകൊണ്ടു എ ന്റെ ആഗ്രഹംസാധിപ്പിയ്ക്കേണ്ടതാണ്.

അമാ—അതിൽവെച്ചും അധികം നല്ലതിലാണ് മനസ്സുവയ്ക്കേണ്ടത്.

രാവണ—അങ്ങിനെതന്നെയാണ് ചെയ്യുവരുന്നത്.

അമാ—അങ്ങിനെയാണെങ്കിൽ—

* ഇവളെന്തിനിതന്ന്യഭുക്തയാ-
ളവനീസംഭവയാൾവിരക്തയാൾ
തവദേവവധൂക്കൾതോൽക്കുവോ-
രവരോധാംഗനമാർകളില്ലയോ. (൨൧)

രാവണ—വിഡ്ഢി അതു മററാരുത്തനല്ല നിശ്ചയിക്കേണ്ടത്.

* അന്ന്യനങ്ങനുഭവിച്ചലക്ഷ്മിയും
പിന്നെമന്നിലുളവായരത്നവും
തന്നിൽനന്ദിനിനയാത്തവിദ്യയും
നന്നിതോകളകനല്ലനീതിയോ? (൨൨)

അമാ—ഇതിനുമേൽആയുധങ്ങളേ ഗതിയുള്ളു. സ്വാമി ബുദ്ധിയുടെ സഹായമുള്ള നില വിട്ടുപോയി.

രാവണ—ചെല്ലു രാമന്റെ വർത്തമാനമറിയുന്നതിലേയ്ക്കു ചാരന്മാൎക്കു വേഗം കല്പനകൊടുക്കു.

അമാ—സ്വാമിയുടെ കല്പനപോലെ.

* പോരിങ്കൽപ്പേടികൊണ്ടല്ലയിതവരിപുവിൽ
പ്പക്ഷപാതംപിടിച്ച-
ല്ലോരുമ്പോലപ്രിയംഞാനിതുവിധമിവിട്ട
ത്തോട്ടുണർത്തിച്ചതൊന്നും
നേരേകണ്ടാസ്ഥലത്തിൽക്കനിവകലെവെടിഞ്ഞി-
ട്ടുവാൾവെക്കിലുംതാൻ
നേരേതൽസ്വാമിയോടായ്ശുഭമതിസുജനം
പഥ്യമൊന്നേകഥിയ്ക്കൂ. (൨൩)

(പോയി)

രാവണ—വഷ്ടവര അശോകവനികയിലേയ്ക്കുള്ള വഴികാണിക്കു?

കാഞ്ചു—സ്വാമിയുടെ കല്പനപോലെ-ഇതിലേ ഇതിലേ.

(രണ്ടാളും ഉദ്യാനപ്രവേശംനടിക്കുന്നു)

രാവണ—(എല്ലാടവുംനോക്കീട്ട്)അമ്പ മനസ്സിൻെറ പരിചയ പാരവശതാ കേമന്തന്നെ. സീത ഇവിടെയിരുന്നുകൊണ്ടു രാമൻെറ തപോവനം തന്നെയാണല്ലോ വിചാരിക്കുന്നത്-ഇവിടെ—

* ധൃഷ്ടനായ്ത്രിദശനാഥർകാണ്കെയമര
    പ്പുഴങ്കരയിൽനിന്നുപാ-
ത്തിട്ടിലേയ്ക്കുഹമെടുത്തയച്ചസുരഭ്രുരു-
    ഹങ്ങളിവയൊക്കെയും
ശിഷ്ടഹംസമിണക്കൂടിട്ടംകനകപത്മ
    മുണ്ടിവിടെയങ്ങുപൂ-
മൊട്ടിളന്തളിർകൾകണ്ടുകണ്ടുമദമാണ്ടി-
    ട്ടന്നിതുകയിൽക്കുലം. (൨൪)

കാഞ്ചു—ഭൃംഗമാല ചമ്പകസൌരഭ്യത്തെയെന്നപോലെയാണ് സീത രാവണവിഭവത്തെ വിചാരിയ്ക്കുന്നത്.

രാവണ—* ത്വരിതതരമശോകംനല്ലതേന്മാവിവററിൻ
    നറുമലർനിരകൊണ്ടീലോകമൊക്കെജ്ജയിപ്പോൻ
    സ്മരനിഹസുരവൃക്ഷങ്ങൾക്കെഴുംപൂക്കളാകും
    ശരനിരകളെടുത്താൽപിന്നെയെന്തോതിടേണ്ടു? (൨൫)

വഷ്ടവര! സീത ശിംശപാവൃക്ഷത്തിൻെറ ചുവട്ടിലല്ലേ ഇരിയ്ക്കുന്നത്?

കാഞ്ചു—സ്വാമി! അതെ.

രാവണ—സീതയാകട്ടെ-

* നിന്ദാഭാവമൊടെന്നെനോക്കുമിഹഞാൻക-
    ണ്ണാമൃതപ്രായമായ്
ചൊന്നാൽദുസ്സഹമെന്നഹോചെവിയുടൻപൊ-
    ത്തുംകരത്താരിനാൽ
നന്നായ്രാമനെയുംവിളിച്ചുകരയുംഞാൻ
    ചെന്നുകൈക്കൂപ്പിയാ-
ലെന്നാംചട്ടമിനിപ്രസാദനമിവൾക്കെന്തെ-
    ന്നറിഞ്ഞീലഞാൻ. (൨൬)

(അനന്തരം സീതയും വള്ളിക്കെട്ടിൽ മറഞ്ഞുകൊണ്ടു
മണ്ഡോദരിയും ചേടിയും പ്രവേശിക്കുന്നു)

സീത—അമ്പോ! ! രാക്ഷസജാതിയുടെ നിർദ്ദയത്വം.

മണ്ഡോ—എടി! ഇതാ മഹാരാജാവ്- വിചാരിച്ചതിപ്പോൾ കാണാറായി.

രാവണ—(അടുത്തു ചെന്നിട്ട്) അല്ലേ ! ദേവി!

സീത—എന്താണാവോ പാപി പറയാൻ ഭാവിക്കുന്നത്?

രാവണ—ദേവി

* ചെയ്യുംഗംഗാവഗാഹംസുരതരുതിരുമു-
ല്ലാഴ്ച്ചവയ്ക്കുന്നതേററം
ഭൂതേശക്കുന്നിലോനന്ദനവനമതിലോ
നിങ്ങൾനേരേതപസ്സാൽ
സാധിപ്പാൻബുദ്ധിമുട്ടുംസുരപുരവിഭവം
തമ്പികയ്യോൾകപക്ഷേ
പാതിവ്രത്യംതടുക്കുന്നിതുപരിഘമതിൻ
മട്ടുതേസ്വർഗ്ഗമാർഗ്ഗം. (൨൩)

സീത—നിൻെറ സ്വർഗ്ഗമാർഗ്ഗം പാപമാണ്. ആര്യപുത്രനെ അ
ശ്രയിച്ചിട്ടുള്ള നരകത്തിൽപ്പോവാനേ ഞാനാഗ്രഹിക്കുന്നുള്ളൂ.

രാവണ—ദേവി ! ഞാൻ ഭവതി മൂലമായിട്ട് എല്ലാ അന്തഃപുര സ്ത്രീകളേയും ഉപേക്ഷിക്കുന്നു.

മണ്ഡോ—ഓർമ്മയിരിക്കട്ടേ. മഹാരാജാവിന്നിതോർമ്മയിരിക്കട്ടേ.

സീത—അന്തഃപുരസ്ത്രീകളേ മാത്രമല്ല, നീ ജീവനേയും ഉപേക്ഷിക്കും.

രാവണ—ദേവി! സത്യമാണ്. കാമദേവൻ എൻെറ ജീവനെ ഹരിക്കുന്നുണ്ട്.

സീത—അല്ല, അല്ല, കാമദേവനല്ല. കാമദേവനെക്കാളും സുന്ദരനായ ആര്യപുത്രനാണ്.

മണ്ഡോ—അമ്പോ !! മനുഷ്യജാതി കഠിനവാക്കു പറയുന്ന വകയാണ്.

(രാവണ—ഉറക്കെ ചിരിച്ചിട്ട്)

* നിത്യംകാട്ടിൽക്കിടക്കുന്നൊരുബഹുവികല
ക്ഷത്രിയന്തൻെറശസ്ത്രം
യുദ്ധത്തിൽശ്ശുദ്ധമേപ്പുല്ലതുബതസഹിയാ
രാവണന്നെന്നതൊക്കും

പൃഥ്വീഭൃൽപ്പക്ഷമൊക്കെക്കറുകറിനെമുറി-
ച്ചോരുശക്രൻെറവജ്രം
ശ്ലക്ഷ്ണംപുത്തൻതളിർക്കൊത്തൊരുവിധമുരസാ
കൊണ്ടുകൊണ്ടാട്ടവോൻഞാൻ. (൨൮)

മണ്ഡോ—മഹാരാജാവെന്താണാവോ ഭാവിയ്ക്കുന്നത്. ഒന്നുകൊണ്ടും ഇവൾ പാട്ടിലാവുമെന്നു തോന്നുന്നില്ല.

രാവണ—ദേവി! ഇതാ ഞാൻതൊഴുന്നു.

* ഗന്ധൎവ്വസ്ത്രീകൾദൈത്യാംഗനകളമരിമാർ
യക്ഷിമാർപിന്നെനാഗ
സ്ത്രൈണ്യന്തേൻനേർവാണിമാർതൊട്ടബലകൾപലമ-
ട്ടുള്ളൊരന്തഃപുരത്തിൽ
ചിന്തിച്ചാലിങ്ങിനിയ്ക്കുള്ളവർകൾമുഴുവനും
നിൻെറദാസ്യപ്രവൃത്തി-
യ്ക്കെന്തിന്നുംനിന്നിടുംസുന്ദരി!തവകനിവി-
ല്ലെങ്കലുണ്ടെങ്കിലെന്നും. (൨൯)

മണ്ഡോ—ഇവൾക്കുഞാനിതും ചെയ്തുകൊടുക്കാം. ഇനിയ്ക്കു മറെറാരാളുണ്ടെന്നു വിചാരിപ്പാനില്ലല്ലോ.

ചേടി—നോക്കു, നോക്കു, തമ്പുരാട്ടി!എല്ലാടവുംബന്ധിച്ചിരിക്കുന്ന അഞ്ജലിബന്ധങ്ങളെക്കൊണ്ട് അവിടെയവിടെപ്പടങ്കാണിച്ചു പൊങ്ങുന്ന സൎപ്പങ്ങളോടുകൂടിയ സമുദ്രംപോലെയിരിയ്ക്കുന്നു തമ്പുരാൻ.

മണ്ഡോ—മഹാരാജാവ് അഭിലാഷം സാധിയ്ക്കായ്കകൊണ്ട് ഈ പ്പതിവ്രതയുടെ നേരേ കോപിയ്ക്കില്ലല്ലോ.

കാഞ്ചു—(വിചാരം) ഞാനൊന്നു നോക്കട്ടെ.

* നൽപ്പൂമൈതനുവായ്പിളത്തൊരമയേപ്പോലുള്ളവൈദേഹിയാ-
ളിപ്പോൾനല്ലഴകുള്ളിളംകുളൂർമതിയ്ക്കൊട്ടേറെയൊത്തീടുമേ
ഒപ്പംപങ്കജമൊട്ടുകൂമ്പിവിലസുംപത്മാകരംപോലെകൈ
കൂപ്പിക്കൊണ്ടുവിളങ്ങിടുന്നുവിരവോടിന്നേരമിദ്ദേഹവും. (൩൦)

രാവണ—ദേവി! ഇതാ അനനയത്തിൻെറ സൎവ്വസ്വമായ നമസ്കാരം. (എന്നു നമസ്കരിയ്ക്കുന്നു)

സീത—(കാൽ മടക്കുന്നു)

മണ്ഡോ—ഇവൾ ധീരതന്നെ. മഹാരാജാവിൻെറ ശിരസ്സു ചെളിയെന്നപോലെ പാദംകൊണ്ടു പരിഹരിയ്ക്കുന്നുവല്ലോ. സീത പൃഥിവീസുതയാണെന്നും രാമൻ പത്മനാഭനാണെന്നും ഒരു നാട്ടുവൎത്തമാനമുള്ളതു സത്യംതന്നെ.

കാഞ്ചു—രാജപുത്രി! മഹാരാജാവിൻെറ പ്രണിപാതത്തെ എന്താണ് നിസ്സാരമാക്കിത്തള്ളുന്നത്?

* വിപ്രന്മാർയജ്ഞനംപ്രണാമമിവകൊണ്ടേതസംശ്രുഭംകിട്ടുവാൻ
കെല്പിൽപ്പൂജകഴിച്ചിട്ടുംയമകുബേരേന്ദ്രാദിവാനോർകളും
ദർപ്പംവിട്ടുകരങ്ങൾകൊട്ടുത്തുവരുവോരീസ്വാമിതാൻനിന്നെയു-
ണ്ടിപ്പോൾസ്സുന്ദരിപത്തുമൌലികളെയുംകുമ്പിട്ടുകൂപ്പുന്നിതാ.

സീത—അല്ല അല്ല-ഇതുപ്രണിപാതമല്ല. വിനിപാതമാണ്.

കാഞ്ചു—ഇവൾ അനുനയത്തിനുയോഗ്യയല്ല.

രാവണ—ദേവി! ഭവതിയുടെ പാദങ്ങളാണിനിയ്ക്കുശരണം.

സീത—ആര്യപുത്രൻെറ പാദങ്ങളേശ്ശരണംപ്രാപിയ്ക്കു.

രാവണ—(കോപത്തോടുകൂടിപിടങ്ങത്തെണീററിട്ടു)എന്ത്എന്ത്.

* നാനാജാതികൾനാട്ടുകാരൊട്ടു കരംവാങ്ങിബ്ഭുജിച്ചെപ്പൊഴും
താനാകുമ്പടിപാരിടത്തിലധികംന്യായന്നടത്തുന്നവർ
നാനാഭൂപരവക്കഹന്തസമയാംഭൂവാണുനിന്നമ്മനി
താനായ്നോക്കവതീപ്പതിവ്രതകൾതൻചാരിത്രമെന്തിങ്ങിനെ.

സീത—അതിനിയ്ക്കറിഞ്ഞുകൂടാ.

രാവണ—ചന്ദ്രഹാസമെവിടെ?

സീത—ഇതിനിയ്ക്കുലാഭമാണ്. പ്രാണങ്ങൾ ആര്യപുത്രൻെറ പാദങ്ങളിൽത്തന്നെ ചെന്നു ചേൎന്നു കൊള്ളും.

മണ്ഡോ—ഇങ്ങിനെയായി. ഇവൾ ഒരുപതിവ്രതയാണ് താനും. എൻെറ പ്രാണങ്ങളെക്കൊണ്ടു് മഹാരാജാവു് വരുത്തുന്ന അനൎത്ഥത്തിൽനിന്നു രക്ഷിയ്ക്കുതന്നെ. (രണ്ടു പേരുടേയുംഇടയിൽ ച്ചെന്നു നിന്നിട്ട്) മഹാരാജാവു് ജയിച്ചാലും.

രാവണ—എയ്- മയപുത്രിയായ മണ്ഡോദരീ ദേവിയൊ? (ലജ്ജിച്ചു തലതാഴ്ത്തി നില്ക്കുന്നു)

മണ്ഡോ—മഹാരാജാവേ! ഇവളുടെ ഭർത്താവായ രാമനും ഇവിടുത്തെ വാളിനിരയാവാൻ മതിയാവില്ല. പിന്നെയുണ്ടോ പിടിച്ചു കൊണ്ടിട്ടിട്ടുള്ള ഇവൾ ഇവിടുന്നിനി ഒന്നുംമിണ്ടാതിരുന്നാൽത്തന്നെ പ്രാണൻ കളഞ്ഞുകൊള്ളും.

കാഞ്ചു—(വിചാരം)

* മന്നിൻെറനാഥനടെമാനിനിഭ്രമിപോലെ
യെന്നല്ലമൽപ്രളയപെരുങ്കടലെന്നപോലെ
എന്നാലിവക്കിടയിൽവന്നമയൻെറപുത്രീ
നന്നായ്ധരിത്രിയതുകാപ്പൊരുവേലപോലെ. (൩൩)

ഇനിയ്ക്കും ഇതൊരു നല്ല അവസരമാണ്. (സ്വഗതം) സ്വാമി വാളെടുത്തതെന്താണ്?

* തെല്ലെങ്ങാണ്ടാസ്സുരന്മാൎക്കണയുമപജയം
കണ്ടറിഞ്ഞിട്ടു സാക്ഷാൽ
കല്യശ്രീകഞ്ജനേത്രൻകടുകനൽചിതറും
ചക്രമൊന്നേന്തിയെന്നോ?
അല്ലെങ്കിൽത്തക്ഷകൻഞാണുടയപുകഴുമാശ്രീ
പിനാകംഭവാനായ്
വില്ലങ്കത്തിന്നുവേണ്ടിപ്പുരരിപുകുലയേ-
ററിക്കഴിഞ്ഞെന്നതുണ്ടോ? (൩൨)

രാവണ—ഇതു ശരിതന്നെ. (അണിയറയിൽ)ദേവൻ ജയിച്ചാലും സ്വാമിജയിച്ചാലും ലങ്കേശ്വരൻ ജയിച്ചാലും പത്തുനാഴികരാച്ചെന്നു. നീരാട്ടുകുളിയ്ക്കുള്ള സമയം തെററുന്നു. ശംഖും പെരുമ്പറകളും മുഴങ്ങുന്നു. മഹാരാജാവ് ഇതിലെ ഇതിലെ.

രാവണ—ഇപ്പോൾ നിങ്ങളൊരു വിഘ്നമായിത്തീൎന്നു. പ്രഭാതമായിട്ടറിയാം.

(പരിവാരങ്ങളോട്ടുകൂടി രാവണൻപോയി)

സീത——രാക്ഷസന്റെ കൈകൊണ്ടുമരിയ്ക്കുക എന്നുള്ളതു വലിയപാപന്തന്നെയാണ്. അതുകൊണ്ട് ആൎയ്യപുത്രനെ വിചാരിച്ചുംകൊണ്ടു തന്നത്താൻ ജീവത്യാഗം ചെയ്യതന്നെ.(നോക്കീട്ട്)ഭാഗ്യംകൊണ്ട് രാക്ഷസികളൊക്കെ ഉറക്കമായി. അയിഃ!! രാക്ഷസൻതൊട്ടതുകൊണ്ട് കാല് അശുദ്ധമായി. അതുകൊണ്ട് പോയ്ക്കയിൽച്ചെന്നു പരിശുദ്ധമായതിന്റെ ശേഷം രാക്ഷസസങ്കടത്തിൽനിന്നു വിട്ടുപോവുകതന്നെ.

(എല്ലാവരുംപോയി)

അശോകവനികാങ്കംഎന്ന
അഞ്ചാമങ്കം കഴിഞ്ഞു.

---

# ആശ്ചര്യ

# ചൂഡാമണി.

## ഭാഷാനാടകം.

### ആറാമങ്കം.

(അനന്തരം മോതിരം കയ്യിൽ പിടിച്ചുംകൊണ്ട്
ഹനൂമാൻ പ്രവേശിക്കുന്നു)

ഹനൂ—ഇപ്പോൾ-

* നാഗസ്ത്രീരതിസാക്ഷിയബ്ധിസലിമൈനാകംകടന്നാശുപോ-
ന്നാകാശത്തിലിരിഞ്ഞതോലെതൃവരിക്കാറിട്ടിഴച്ചങ്ങിനെ
വേഗാലച്ഛനമേകിയത്ഭുതരസംദേവിയ്ക്കുകൈമോതിരം
നൽകാൻവിട്ടൊരുരാമബാണമതുപോലിങ്ങെത്തിഞാൻലങ്കയിൽ.

എന്നാൽ ആ ഉദ്യാനം ഏതു ഭാഗത്താണ് ആവോ? ശിംശപാവൃക്ഷത്തിൻെറ ചുവട്ടിൽദേവി ഇരിയ്ക്കുന്നുണ്ടെന്ന് ഗൃദ്ധ്രരാജാവ് ഉപദേശിച്ചത് അവിടെയാണല്ലോ.(ചുററിനടന്നു നോക്കീട്ട്)അമ്പോ!! രാക്ഷസപട്ടണത്തിൻെറ ശ്രീ കേമംതന്നെ.

* വെടിപ്പൊടുംഭംഗിയിലുള്ളവസ്തു
കിടപ്പതെന്തെന്തമരാലയത്തിൽ
എടുത്തുടൻലങ്കയിലേയ്ക്കുതൊക്കെ
കടത്തിടുംരാക്ഷസരാജനത്രേ. (൧)

എന്നുള്ളതു സത്യംതന്നെ.(സ്വശ്നസുഖം നടിച്ചിട്ട്)ഇതായിരിയ്ക്കും ആ ഉദ്യാനം.

ഇതാ * സരസമധുപനാദംനന്മയോടാനയിച്ചും
തരുകുസുമപരാഗംപാത്തുപാടേവലിച്ചും
സരസിതിരയുരുമ്മിസ്സാധുശൈത്യംവഹിച്ചും
വരുവൊരുമമതാതൻതന്നെയുണ്ടോതിടുന്നു. (൨)

ഇതാണ് ആ ഉദ്യാനം, അകത്തേയ്ക്കു കടക്കുകതന്നെ. (കടന്ന് എല്ലാട വും നോക്കീട്ട് അത്ഭുതത്തോടുകൂടി)

* പട്ടല്ലോപല്ലവംമുത്തണിമലർപവിഴം
കായവൈഡൂൎയ്യരത്നം
ചട്ടററീടുന്നപത്രംമുളകൾമരതകം
കൊമ്പുചെമ്പൊന്നശേഷം
കാട്ടിൽപ്പാൎപ്പാകിലുംഞാനിതുവരെയറിയാ-
ത്തീമരക്കൂട്ടമേതോ
തിട്ടംകല്പദ്രുവാണെന്നതിനിവിടെനമു-
ക്കുണ്ടുവേറിട്ടകാൎയ്യം. (൮

ശിംശപാവൃക്ഷത്തിന്റെ ചുവട്ടിൽ ദേവിയുണ്ടെന്നു സമ്പാതി പറഞ്ഞത് ഇവിടെയാണ്. (നോക്കീട്ട്)ഇതാ ശിംശപാവൃക്ഷം.

(സന്തോഷത്തോടുകൂടി അടുത്തുചെന്നിട്ട് വിഷാദത്തോടുകൂടി)

ഇവിടെദ്ദേവിയെക്കാണ്മാനില്ലല്ലോ. രാക്ഷസൻ കൊന്നു എന്നു ണ്ടോ? അതോ തന്നാൽത്തന്നെ സാഹസം പ്രവൃത്തിച്ചിരിയ്ക്കുമോ? ഞാൻ സമുദ്രം ലംഘിച്ചതു വെറുതെയായല്ലോ. സുഗ്രീവന്റെ മനോ രഥം നിഷ്ഫലമായല്ലോ. സ്വാമി കല്പിച്ചുതന്നിട്ടുള്ള അടയാളമോതിരം എന്നുപറഞ്ഞു മടക്കിക്കൊടുക്കേണ്ടു? എല്ലാംകൊണ്ടും ദേവിയെ കൂടാ തെ ദേവൻ ജീവിച്ചിരിയ്ക്കുന്നതല്ല. പിന്നെസ്സുഗ്രീവനും ഭരതലക്ഷ്മണ ന്മാരും ദേവികളും ഇതിനൊക്കെ നിഷ്ഫലമായ പുരദർശനംകൊണ്ട് ഞാൻ കാരണമായിത്തീൎന്നുവല്ലോ. സ്വാമിയോടു മിഥ്യാവാക്കു പറയു ക എന്നുള്ളത് ഒരിക്കലും ചെയ്തുകൂടാ. അതുകൊണ്ട് ഞാനുംശക്തിയ്ക്കു ടുത്ത പ്രവൃത്തികളെക്കൊണ്ട് യശശ്ശരീരനാവുക എന്നുറച്ചു.

(അണിയറയിൽ)ഭഗവാനേ! ചന്ദ്ര!

ഹനൂ—എന്താണിത്? അതൊട്ടു കേട്ടു നോക്കട്ടേ.

(അണിയറയിൽ)ഭഗവാനെ! അങ്ങേയ്ക്കിതാ നമസ്കാരം. വളരെ ക്കാലമായിട്ട് ഇനിയ്ക്കിന്നിവിടുത്തെ കാണ്മാൻ സംഗതിവന്നു.

ഹനൂ——ഇതൊരു വിലാപമാണല്ലോ. വൃക്ഷകോടരത്തിൽ മറ ഞ്ഞുനിന്ന് വൎത്തമാനമറികതന്നെ. (അങ്ങിനെ ചെയ്തിട്ട്) ഇതാ ദേവി ഇവളുടെ.

* മണ്ണിൽക്കിടന്നുടനുരുണ്ടതിനാൽക്കപോത-
പ്പെണ്ണിൻകഴുത്തെതുനിറംകലരുംപരാഗം
കണ്ണീരുചേൎന്നിതവിളൎത്തമുലത്തടത്തിൽ
തിണ്ണന്നുതേച്ചവിധമായ്സരസാംഗരാഗം. (൯)

ഇവളുടെ വിലാപവാക്കുകളെസ്സ്വാമിയുടെ ചെവികൾക്കു കാഴ്ചവെയ്ക്കുവാൻ വേണ്ടിക്കുറച്ചുനേരം കേട്ടു ധരിക്കുകതന്നെ (മിണ്ടാതെ ഇരിയ്ക്കുന്നു)

(അനന്തരം വിലാപം ചെയ്തുംകൊണ്ട് സീത പ്രവേശിയ്ക്കുന്നു)

സീത—ചന്ദ്ര! ഞാൻ അങ്ങയെ ശകാരിപ്പാൻ ഭാവിയ്ക്കുന്നു. അങ്ങുന്ന് ക്ഷത്രിയക്ക് ഒരു ബന്ധുവാണെന്നുകേട്ടിട്ടുണ്ട്. പിന്നെ എൻെറ ആര്യപുത്രനോട് ഏററവും സദൃശനാണ്അങ്ങെന്നും ജനങ്ങൾ പറയുന്നുണ്ട്. അങ്ങിനെയല്ല, അങ്ങിനെയല്ല, ഞാനൊരുന്മത്തതന്നെയാണ്. അങ്ങു നാളുതോറുംഭാര്യമാരെ മാറിമാറിഗ്ഗമിയ്ക്കുന്നുണ്ടല്ലൊ. ആര്യപുത്രനാകട്ടെ മന്ദഭാഗ്യയായ എന്നോടു മാത്രമെ ചേൎന്നു രമിയ്ക്കുന്നുള്ളു. ആട്ടെ- അതിരിയ്ക്കട്ടെ- അങ്ങുന്ന് ഒരു ഭാഗത്ത് എന്നേയും ഒരുഭാഗത്ത് ആര്യപുത്രനേയും കാണുന്നുണ്ടല്ലോ. എന്നിട്ടും ഒന്നുംമിണ്ടാതെ ഉദാസീനനേപ്പോലെ പോകയല്ലേ ചെയ്യുന്നത്.

ഹനൂ—ഇവളുടെ വിലാപത്തിൻെറ ഒടുവിൽ നേരിട്ടുചെല്ലാം.

സീത—ഇവരാണ് സപ്തൎഷികൾ എന്നു കേട്ടിട്ടുണ്ട്. ഇദ്ദേഹമാണല്ലോ രഘുവംശരാജാക്കന്മാരുടെ കുലഗുരുവായ ഭഗവാൻ വസിഷ്ഠമഹൎഷി. ഇതാ പതിവ്രതമാൎക്കൊരു ദൃഷ്ടാന്തഭൂതയായ ഭഗവതി അരുന്ധതീദേവി. ഭഗവതി! എന്തുറപ്പാണിത്? രാക്ഷസമദ്ധ്യത്തിൽ കിടന്നു കുഴങ്ങുന്ന ഇനിയ്ക്ക് ഒരു നിവൃത്തിയും പറഞ്ഞുതരുന്നില്ലല്ലോ. എങ്ങിനെയെങ്കിലും ഇവിടുത്തെക്കണ്ടാലുള്ള ഫലം ഞാൻ മററൊരു വിധമാക്കുന്നുണ്ട്.

ഹനൂ—ഞാൻ ഇടയ്ക്ക് ചെന്നു തടയട്ടെ.

സീത—എവിടെനിന്നാണീ നിലവിളി? ഇതാ ഈച്ചക്രവാകിരാത്രിയാകുന്ന രാക്ഷസൻ വിയോജിപ്പിച്ചതിനാൽ എന്നേപ്പോലേ ശൂന്ന്യമാകുംവണ്ണം നിലവിളിക്കുന്നു.

ഹനൂ—സ്വാമിനി! ഇതുശൂന്ന്യമല്ല. ഇവിടുത്തേ ഭൎത്താവായ ശ്രീരാമൻ തിരുവടി ഇവിടുത്തെ ഈ വാക്കുകൾ കേൾക്കുന്നുണ്ട്.

സീത—എന്താണിത്? പരിഭവം പാഞ്ഞിട്ടുള്ള ദേവകളുടേഅനുഗ്രഹമായിരിയ്ക്കുമോ? അല്ലെങ്കിൽ രാക്ഷസൻെറ മററൊരുവിധത്തിലുള്ള മായതന്നെയായിരിയ്ക്കും.

ഹനൂ—സ്വാമിനി! സംശയംവേണ്ട. ആര്യനായി മനുവംശപ്രദീപനായിരിക്കുന്ന ശ്രീരാമസ്വാമിയുടെ ദൂതനാണ് ഞാൻ.

സീത—ഇവൻെറ വാക്കു മധുരമായിത്തന്നെയിരിക്കുന്നുണ്ട്. അല്ലരാക്ഷസജാതിയല്ല. പുററിൻെറ ഉള്ളിൽനിന്നങ്ങിനെമുത്തുണ്ടാകുന്നു.

ഹനൂ—സ്വാമിനി! ഇവിടെയ്ക്കിതാനമസ്കാരം.

സീത—നീ സ്വന്തംരൂപം കാണിച്ചുതരു. വൃക്ഷകോടരത്തിൽ നിന്നിറങ്ങിവരു.

ഹനൂ—സ്വാമിനിയുടെകല്പനപോലേ. (ഇറങ്ങിനമസ്കരിയ്ക്കുന്നു)

സീത—ഏ് ഇതൊരു വാനരനാണല്ലോ. പ്രായേണ ഈ രൂപം രാക്ഷസൻ സ്വീകരിയ്ക്കില്ല.

ഹനൂ—

* എല്ലാർക്കുംവന്ദ്യയാകുംഭവതിശ്ശുചിതയേശ്ശുദ്ധിയുള്ളച്ശനാകും
ചൊല്ലാളുംമൈഥിലന്നുംനൃപമണിപതിയാംരാമനുംനൽകിടുന്നു
എല്ലപ്പോഴുംതണുക്കുമ്പടിഹിമമണിയുംമാമലയ്ക്കുംകടൽക്കും
നല്ലാർമൌലേശ്ശുചിത്വംസുരപുരചരിയാംഗംഗനൽകുന്നപോലെ.

സീത—(വിചാരം) മധുരവചനംപറയുന്ന ഇവനാരായിരിയ്ക്കും? ഇവനോടു ചോദിക്കുകതന്നെ. പിന്നെ ഇവനേപ്പരീക്ഷിച്ചു നോക്കുവാൻ പ്രമാണമായ അശ്വത്ഥചൂഡാമണിയും ഉണ്ടല്ലോ. (സ്പഷ്ടം) വിസ്തരിച്ചുപറയൂ! ഭദ്ര! നീയ്യാരാണ്? എന്തൊരുവഴിയ്ക്കാണ് അയ്യപുത്രനായിട്ടു സംസർഗ്ഗമുണ്ടായത്?

ഹനൂ—സ്വാമിനികേട്ടാലും. ഞാൻ വായുഭഗവാൻെറ പുത്രനാണ്. സുഗ്രീവൻെറ ഭൃത്യനാണ്. ഹനുമാൻ എന്നാണ് പേര്.

സീത—പിന്നെ- പിന്നെ-

ഹനൂ—പിന്നെ-സുഗ്രീവന് അഗ്രജനായ ബാലിയോടു സ്ത്രീനിമിത്തമായിട്ടും രാജ്യനിമിത്തമായിട്ടും വലിയ വൈരമുണ്ടായിത്തീൎന്നു.

സീത—പിന്നെ പിന്നെ.

ഹനൂ—പിന്നെ. അസ്സുഗ്രീവൻബാലിയേഭയപ്പെട്ടിട്ടുനാലുദിക്കിലും അവസാനംവരേയുള്ളഭൂമി മുഴുവൻ പ്രദേശമാത്രമ്പോലെ ചുററിനടന്നു.

സീത—പിന്നെ- പിന്നെ-

ഹനൂ—പിന്നെസ്സുഗ്രീവൻ മഹർഷിശാപനിമിത്തം ബാലിയ്ക്കു കടന്നുകൂടാത്തതായ "മാല്യവാൻ" എന്ന പൎവ്വതത്തിൽ പാൎത്തു.

സീത—പിന്നെ- പിന്നെ-

ഹനൂ—പിന്നെ അങ്ങിനെയിരിയ്ക്കുന്ന കാലത്തിൽ ഈ അല്പായുസ്സായ രാക്ഷസൻ ചതിച്ച് സ്വാമിനിയേ ഇങ്ങിനെ ഒരു കഷ്ടസ്ഥിതിയിലാക്കി.

സീത—പിന്നെ-പിന്നെ-

ഹനൂ—അതിൻെറശേഷംആരാമദേവൻധീരനാണെങ്കിലുംകാരണത്തിൻെറ ബലംകൊണ്ട് സമുദ്രം എന്നപോലെഅധീരതയിൽപ്പെട്ടു.

സീത—പിന്നെ. പിന്നെ.

ഹനൂ—പിന്നെ അനുജനോടുകൂടിയ രാമസ്വാമി മരിച്ചുപോയ ജടായുവിൻെറ വാക്കിനെ പ്രമാണിച്ചിട്ട് ഇവിടുത്തെ അന്വേഷിപ്പാൻ വേണ്ടി ഒരുമലയിൽനിന്നുമറെറാരുമലയിലും ഒരുകാട്ടിൽനിന്ന്മറെറാരു കാട്ടിലും മാറിമാറിപിന്നെയും പിന്നെയുംനടന്ന് സ്ഥലങ്ങളൊക്കെ പ്പരിശുദ്ധമാക്കി.

സീത—പിന്നെ. പിന്നെ.

ഹനൂ—പിന്നെഒരുവലിയകാട്ടിൽവെച്ചുബാലിയുടെചാരന്മാരേ പ്പരീക്ഷിച്ചറിയുവാൻവേണ്ടിസ്സുഗ്രീവൻെറ കല്പനപ്രകാരം നടക്കുന്ന ഞാൻ ദേവനെക്കണ്ടെത്തി.

സീത—സത്യമാണ്? നിൻെറ കണ്ണുകൊണ്ട്?

ഹനൂ—സ്വാമിനി! ഉവ്വ്.

സീത—പറയൂ. പറയൂ. എങ്ങിനെയാണ് ആര്യപുത്രൻെറ സ്വരൂപം?

ഹനൂ—സ്വാമിനി കേട്ടാലും. ശ്രീരാമദേവൻ തിരുവടിയുടേ—

* തൃക്കാലിൽശംഖചക്രംനളിനമിവചിഹ്നമാം
    തൃക്കണങ്കാലൊതുങ്ങി
ച്ചൊൽക്കൊള്ളുമ്മദ്ധ്യമിന്ദ്രോപലവിപുലശില-
    യ്യൊത്തിട്ടുമാത്തടത്തിൽ
മുഖ്യശ്രീവത്സചിഹ്നംഫണിയിണപണിയും
    നീണ്ടതൃക്കൈകൾപൊയ്ത്താ-
രൊക്കുംതൃക്കണ്ണുമിന്ദുമ്മുഴുമതിയെരിവാ-
    യ്മിന്നിടുംചാരുവക്ത്രം. (൧)

സീത—ഇപ്പോൾ ആര്യപുത്രനെക്കാണുന്നതുപോലെ തോന്നുന്നു. പിന്നെ-പിന്നെ-

ഹനൂ—പിന്നെ അപ്പോൾ-

* അല്ലേനീലോല്പലാക്ഷീമണിമമദയിതേ-
    ഹന്തനീയ്യെങ്ങുപോയെ-
ന്നെല്ലാംചൊല്ലീട്ടുകാട്ടിൽസ്മരപരവശനാ-
    യീട്ടുമാസ്സ്വാമിരാമൻ
വല്ലാതേകല്ലുകണ്ണീരതിൽമുഴുകിനിരാ-
    മ്മാറിട്ടുംനൂപുരംതാൻ
മെല്ലെശ്രീകങ്കണംശ്രീമകുടമിവകളാ-
    ക്കീട്ടുവെയ്ക്കുന്നകണ്ടേൻ. (൨)

എന്തിനുവളരെപ്പറയുന്നു. ഇവിടുത്തേച്ചരണാഭരണം ദേവനു

സൎവ്വാംഗാഭരണമായിത്തീൎന്നു.

സീത—എന്റെയാണെന്നു നീയ്യെങ്ങിനെയറിഞ്ഞു?

ഹനൂ—കണ്ടിട്ടില്ലാത്ത ഇനിക്ക് പ്രമാണമായിട്ടു കുമാരലക്ഷ്മണനുണ്ടായിരുന്നുവല്ലോ.

സീത—ശരി. പിന്നെ- പിന്നെ-

ഹനൂ—പിന്നെ.

* മത്തഭൃംഗനിരയാൎത്തുനന്മരതകത്തൊടൊത്തതരുരാജിയും
കുത്തിവീണരിവിയാൎന്നനച്ചപരിശുദ്ധപൎവ്വതതടങ്ങളും
തത്രപമ്പയുടെവീചിമാലപിളരുന്നകാററുകളുമായതി-
ല്ലുത്തമേതവഗുണങ്ങളോൎത്തിളകിയോരുദേവനെയിളക്കുവാൻ.

സീത—പിന്നെ- പിന്നെ-

ഹനൂ—

* കാന്തയ്ക്കായ് ചണ്ടിനൽകുന്നതിനുമുതിരുമാച്ചക്രവാകത്തിനോടും
കാന്തശ്രീതാമരപ്പൂപ്പുതുമധുനുകരുന്നോരുഭൃംഗത്തിനോടും
താന്താൻനന്ദിച്ചുകൂടിബ്ബിസരസമറിയുംരാജഹംസത്തിനോടും
ഭ്രാന്ത്യാപ്രാൎത്ഥിച്ചുദേവൻമുഹുരപിഭവതിയ്യൊന്നുസന്ദേശമേകാൻ.

സീത—പിന്നെ പിന്നെ-

ഹനൂ—* അരിയമയിൽനിനാദംകൊണ്ടുമാക്കേതകപ്പൂ
നിരസരസമുലയ്ക്കുന്നോരിളങ്കാററുകൊണ്ടും
കരിമുകിൽമലിനതചംചേൎത്തരാവിങ്കലെല്ലാം
നരവരനമുഹുൎത്തംപ്രാണസന്ദേഹമായി. (൧൧)

അപ്പോൾത്തന്നെ മിന്നൽകൊണ്ടു വെളിച്ചംവീണപ്പോൾ —

* വെള്ളത്തിൽമുങ്ങിയെഴുമെന്മദിരാക്ഷിയാൾത-
ന്നുള്ളങ്കരത്തളിരുമാത്രമുയൎന്നിടുന്നു
കൊള്ളാമിതെന്നുമുഹുരമ്പൊടുദേവിദേവ-
നുള്ളംവിരിഞ്ഞചലകോകനദംപിടിച്ചു. (൧൨)

മററൊരുദിക്കിൽച്ചെന്നിട്ടും —

*✓ നല്ലോമൽത്തളിർചേൎത്തുചേൎത്തഴകെഴുംനമ്മെ-
ത്തതീൎത്തിട്ടുതാൻ
മെല്ലെപ്പൂക്കളറുത്തുനിന്തിരുമുടിച്ചാൎത്തി-
നുവെച്ചങ്ങിനെ

അല്ലേജാനകികോപനേവരികനീയ്യെൻജീ-
വനാധേജവാൽ
മെല്ലെന്നിങ്ങിനെചെന്നുപൂത്തലതയിൽചെയ്തീ-
ടിനാൻസാന്ത്വനം. (൫൩)

സീത—പവനപുത്ര! ഇതു സ്ത്രീകൾക്കു പ്രിയന്തന്നെയായിരിയ്ക്കും. ഇനിയ്ക്കാകട്ടെ ശോകത്തേയും ലജ്ജയേയും ഉണ്ടാക്കുന്നു. പറയൂ-പറയൂ- ഇപ്പോഴും നിർഭാഗ്യയായ ഇനിയ്ക്കു വേണ്ടി ആൎയ്യപുത്രൻ അങ്ങിനെ തന്നെയായിരിയ്ക്കുകയാണോ?

ഹനൂ—അല്ല അല്ല, സഹായം കിട്ടുകകൊണ്ട് ദേവനിപ്പോൾ പ്രസാദിച്ചിരിയ്ക്കുന്നു.

സീത—ആൎയ്യപുത്രന് അനൎത്ഥകാലത്തിങ്കൽ മിത്രമായത് ആരാണെന്നു കൂടി എന്നോടു പറയൂ.

ഹനൂ—സ്വാമിനി കേട്ടാലും. ആ കാട്ടിൽനിന്നു കൂട്ടിക്കൊണ്ടു പോയിട്ട് സംസ്കാരം ദേഹദേഹികൾക്കെന്നപോലെ രാമസുഗ്രീവന്മാൎക്കു തമ്മിൽ ഞാൻ സംബന്ധമുണ്ടാക്കി.

സീത—പിന്നെ- പിന്നെ-

ഹനൂ—പിന്നെ അവിടുത്തെ പ്രഭാവംകൊണ്ട് ബാലിഭയം തീരെയില്ലാതെ സൎവ്വവാനരഋക്ഷാധിപത്യം എല്ലാദിക്കിലും അപ്രതിഹതശാസനമാകുംവണ്ണം പ്രയത്നംകൂടാതെ തന്നെ സുഗ്രീവനു കിട്ടി.

സീത—പിന്നെ- പിന്നെ-

ഹനൂ—ഇങ്ങിനെ കാൎയ്യം സാധിച്ചതിന്റെ ശേഷം സുഗ്രീവനും ഇവിടുത്തെ അന്വേഷണം എന്ന സ്വാമികാൎയ്യത്തിൽ പ്രവേശിച്ചു.

സീത—പിന്നെ പിന്നെ-

ഹനൂ—പിന്നെ ജന്മംകൊണ്ടു മാത്രം പരിഹാസപാത്രങ്ങളായും കൎമ്മംകൊണ്ടു ദേവകളേയും കടത്തിവെയ്ക്കുന്നവരായുമുള്ള വാനരവീരന്മാരേയും ഋക്ഷാധിപന്മാരേയും അവധി നിശ്ചയിച്ചു നാലു ദിക്കിലേയ്ക്കും അയച്ചു.

സീത—പിന്നെ പിന്നെ-

ഹനൂ—ഈ ദിക്കിലേയ്ക്കു യുവരാജാവായ അംഗദനായ നായകനോടു കൂടിയതും ഋക്ഷരാജാവായ ജാംബവാൻ മുമ്പിട്ടു നടക്കുന്നതുമായി ഞാൻ തുടങ്ങിയ സൈന്യത്തെക്കല്പിച്ചയച്ചു.

സീത—ഈ ദിക്കു ശങ്കിയ്ക്കേണ്ട ദിക്കാണല്ലൊ. പിന്നെ-പിന്നെ-

ഹനൂ—പിന്നെ എല്ലാ വാനരവീരന്മാരും നോക്കി നില്ക്കുമ്പോൾ മുമ്പിൽക്കണ്ടു വിശ്വാസമുണ്ടാകകൊണ്ട് എന്നെ അടുക്കൽ

വിളിച്ചു തരികയും കല്പിയ്ക്കയും ചെയ്തു.

സീത—എന്ത്? എന്ത്?

ഹനൂ—(നമസ്കരിച്ചു മോതിരം കൊടുക്കുന്നു)

സീത—(വാങ്ങിച്ചിട്ട്) ഇതാണല്ലോ അത്ഭുതാംഗുലീയം. ഇതല്ലോ മഹൎഷിമാർ കൊടുത്തത്. ഇതല്ലോ കുമാരൻ കൊണ്ടുവന്നത്.

ഹനൂ—(വിചാരം) ഇതാ ദേവി-

* പുരികുഴലിലണിഞ്ഞീടുന്നുചേൎക്കുന്നുവക്ത്രേ
കരതളിരൊടുഗാത്രങ്ങേൾത്തുപുൽകുന്നുഗാഢം
വിരലുകളിലിടുന്നുസ്തബ്ധയായിട്ടുചിന്താ
പരവശമലിവാണ്ടുംകൊണ്ടുനോക്കുന്നുപിന്നെ. (൫൮)

സീത—ഇതല്ലോ ലോകാഭരണത്തിനും ആഭരണമായിട്ടുള്ളത. ഇതല്ലോ വില്ലിൻെറ ഞാണു വലിയ്ക്കുമ്പോൾ കുഴങ്ങിയിരുന്നത്. ഇതല്ലോ രാക്ഷസമായയെ വെളിപ്പെടുത്തുന്നത്. ഇതല്ലോ രാത്രിതോറും രത്നപ്രദീപമായിട്ടുള്ളത്. ഇതല്ലോ വദനാലങ്കാരത്തിനു കണ്ണാടിയായി കല്പിച്ചിരുന്നത്.

ഹനൂ—ഇവളെ കുറിച്ചു ദേവൻ ഇതിലും ഏറിരട്ടി ഉന്മാദപ്പെടേണ്ടതാണു.

സീത—മോതിരമേ! ഞാനെന്നപോലെ നീയ്യും ആൎയ്യപുത്രൻെറ കൈവശത്തിൽനിന്നു വിട്ടുപോയല്ലോ. എന്നേപ്പോലെ ആൎയ്യപുത്രൻ പാണിഗ്രഹണം ചെയ്തതാണല്ലോ നീയ്യും. നിനക്കെന്തുകൊണ്ടു വൈവൎണ്യമുണ്ടായി? എന്നേപ്പോലെ നിന്നേയും രാക്ഷസൻ ബലാൽക്കാരേണകൊണ്ടുവന്നു എന്നുണ്ടോ?

ഹനൂ—(സ്വഗതം)

* വരരഘുതിലകൻതൻകൈവശംവിട്ടുവന്നാ
വിരഹദഹനതാപംപൂണ്ടവാറംഗുലീയം
പരമിതുവരെയുള്ളനാളിൽവിശ്രാന്തിയേന്തി
ത്തരുണിയണിമണേനിൻചാരുമൈചേൎന്നുവല്ലോ. (൫൯)

സീത—എന്താണു ചെയ്യേണ്ടത്?

ഹനൂ—(വിചാരം) ഇവളുടെ-

* വിളറിയമപോലെയുള്ളൊരു
തളിർമേനിയിലോടുമംഗുലീയപാദം
പുളകമൊടുംശ്യാമളമായ്
വെളിവിൽക്കാണുന്നതുണ്ടിഹഞാൻ. (൬൦)

സീത—പേരെഴുതിയ അക്ഷരങ്ങൾ വായിച്ചുനോക്കട്ടെ (കൈമലത്തിനോക്കുന്നു)

ഹനൂ—ചെന്തളിർകരമതിൽവീണിത
ചിന്നുംകണ്ണീർകണങ്ങളൊരുപോലെ
ഹന്തപൊടിമുത്തിനെതിരായ്
ചെന്താരതിൽവീണമഞ്ഞുപൊടിപോലെ. (൫൧)

സീത—ഭദ്ര!!നിന്നെക്കണ്ടെത്തുകൊണ്ട് ഇനിയ്ക്കുദേവകൾഅനുകൂലന്മാരായി എന്നുഞാനറിയുന്നു. ആൎയ്യപുത്രന്റെ വാക്കുകേൾപ്പാൻ എന്റെ ചെവികൾക്കു കൌതുകം തോന്നുന്നു. അല്ലാതെ അടയാളത്തിനു വേണ്ടിയല്ലേ. ആൎയ്യപുത്രന്റെ മറെറാരടയാളമായ വാക്കും എന്നോടു പറയൂ.

ഹനൂ—ഇവിടുന്നു ചതിനിലയിൽപ്പെട്ടിരിക്കുമ്പോൾ അടയാളത്തിന്റെ ഉറപ്പിനുവേണ്ടി ഇതുംകൂടി അരുളിച്ചെയ്തിട്ടുണ്ട്.

സീത—എന്തോന്നാണ്.

ഹനൂ—*/ സ്വൈരംനിന്മന്ദിരേഞാനൊരുകുറിപതിവി-
ല്ലാത്തനേരത്തണഞ്ഞേൻ
ചോരൻനീദണ്ഡ്യനെന്നായ്ഭവതിമധുരമാ-
യ്ചൊല്ലിമെല്ലെത്തദാനീം
പാരംമഞ്ജുംവെളിച്ചത്തിളമധുവിതറും
മുല്ലമാല്യത്തിനാലെ
നേരേകൈകെട്ടുകെന്നാക്കപടമൊട്ടുദൃഢം
ഹന്തബന്ധിച്ചുചിത്തം. (൫൨)

സീത—(സന്തോഷത്തോടുകൂടി) ആശാലതേ! ഇപ്പോൾ നിനക്കു പൂക്കാം—നിന്നെ മാരുതി അമൃതുകൊണ്ടു നനയ്ക്കുന്നുണ്ടല്ലോ. മനസ്സേ! നിനക്കും ആൎയ്യപുത്രൻ നടപ്പാനൊരു വഴിയുണ്ടാക്കിത്തന്നു. ജീവിതമേ! നീയ്യും അന്തകരാജധാനിയിലേയ്ക്കുള്ള വഴിയുടെ പകുതിയിൽവെച്ചു തിരിച്ചുപോന്നു. പവനപുത്ര! നിന്നോടു കുറച്ചു പറഞ്ഞാൽകൊള്ളാമെന്നു മോഹമുണ്ട്. പറയേണ്ടതെന്താണെന്നൊട്ടും അറിഞ്ഞുകൂടാതാനും. നിന്റെ അച്ഛനായ വായുഭഗവാൻ സകലലോകങ്ങളുടേയും പ്രാണനാണല്ലോ. എന്നാൽ എന്റെ പ്രാണൻ നീതന്നെയായിത്തീൎന്നിരിയ്ക്കുന്നു.

ഹനൂ—ദേവി ഭൃത്യന്മാരെസ്സാന്ത്വനം ചെയ്വാൻ സമൎത്ഥയാണല്ലോ.

സീത—വായുപുത്ര! പറയൂ പറയൂ. ഇത് അത്ഭുതം തന്നെ. എന്തൊരുപായംകൊണ്ടാണിപ്പോൾ ഇവിടെ വന്നത്? എങ്ങിനെയാണീ വലിയസമുദ്രം കടന്നത് ?

ഹനൂ—പിന്നെ അപ്പൎവ്വതത്തിങ്കൽനിന്ന് ദേവന്റെ കല്പനയെ

പ്രസാദമ്പോലെ ശിരസ്സിൽ വഹിച്ചുംകൊണ്ട് ഈദ്ദിക്കിലേയ്ക്കു വാനര സൈന്യം പുറപ്പെട്ടു.

സീത—പിന്നെ-പിന്നെ-

ഹനൂ—പിന്നെ-

* കാറേന്തുംമലകൾക്കെഴുംഗുഹയിലെന്നല്ലാവളംവായ്ക്കയാൽ
പ്പാരന്തിങ്ങിമരങ്ങൾനില്പൊരുനദീതീരക്കൊട്ടുകാട്ടിലും
പോരാവൻകടൽതൻതടാടവിയിലുമ്മററുംതദന്വേഷണം
പാരാതെപ്പൊഴുമേകഴിച്ചവധിതെററിച്ചൂകപീന്ദ്രവ്രജം. (൫൯)

സീത—പിന്നെ- പിന്നെ-

ഹനൂ—പിന്നെ അവധി തെററിപ്പോയതുകൊണ്ടു എല്ലാ വാനരപതികളും പ്രായോപവേശനം ചെയ്വാൻ തീൎച്ചയാക്കി.

സീത—കഷ്ടം! കഷ്ടം! പിന്നെ- പിന്നെ-

ഹനൂ—പിന്നെ ആ സമയത്തിൽ മരിച്ചുപോയ ജടായുവിൻെറ ജ്യേഷ്ഠനായ സമ്പാതി എന്ന ഗൃദ്ധ്രരാജാവ് ഒച്ചകേട്ടു ആപ്രായോപവേശസ്ഥലത്തെത്തി.

സീത—പിന്നെ- പിന്നെ-

ഹനൂ—പിന്നെ അദ്ദേഹം കൂടെത്താമസിച്ചിരുന്നവനെപ്പോലെ ഇവിടുത്തെ വൎത്തമാനമൊക്കെ നല്ലവണ്ണം ഞങ്ങൾക്കറിയിച്ചുതന്നു.

സീത—അശ്ചൎയ്യം തന്നെ- ആ ജാതിക്കാരൊക്കെ പരോപകാരികളാണല്ലോ. മുമ്പിലും അദ്ദേഹത്തിൻെറ അനുജൻ ഇനിയ്ക്കുവേണ്ടി പ്രാണൻ കളഞ്ഞു. പിന്നെ- പിന്നെ-

ഹനൂ—പിന്നെ അദ്ദേഹത്തിൻെറ ഉപദേശമൂലം മഹാസമുദ്രം ചാടിക്കടന്ന് ഈ ഉദ്യാനത്തിൽ വന്നെത്തി.

സീത—എൻെറ ശോകസമുദ്രം തന്നെയാണ് നീ കടന്നത്. വ്യസനങ്കടക്കവാനമരക്കാരനായ വായുപുത്ര! പറയൂ- പറയൂ-ഈ വ്യസനം തീരുന്നതെന്നാണ്?

ഹനൂ—ഇവിടേയ്ക്കു ഭൎത്താവിൻെറസന്ദേശമുണ്ട്.

സീത—സന്ദേശമുണ്ടോ? ഇനിയ്ക്കു അനുഗ്രഹമായി.

ഹനൂ—ഇങ്ങിനെയാണ് ഭൎത്തൃസന്ദേശം.

* നല്ലോരാസ്സൽസദസ്സിൽഗ്ഗുരുഗൃഹമതിൽവെ-
ച്ചന്നുഞാൻവില്ലൊടിച്ചി-
ട്ടല്ലോകല്യാണകാലേഗ്ഗുരുതരജഘനേപണ്ടു
കയ്യേറ്റുനിന്നെ

വല്ലാതെപങ്‌ക്തികണ്ഠൻചതിയിലിഹപിണച്ചോരു
ബന്ധത്തിൽനിന്നും
ചൊല്ലാളുംവില്ലുപോരിൽപ്പടുതയൊടുകുലച്ചിട്ടു
കയ്യോണ്ടുകൊള്ളാം. (൨൦)

സീത—രാക്ഷസന്റെ പ്രാണനെ മുമ്പിലെടുത്തിട്ടു ആര്യപുത്രൻ പിന്നെ എന്നെക്കൊണ്ടുപോകും അല്ലേ. എന്നാൽ എന്തിനിപ്പോൾ നീ താമസിക്കുന്നു? വേഗംചെല്ലു. ഋഷികളുടെ അനുഗ്രഹമായ ഈ ചൂഡാമണി വാങ്ങിക്കൊള്ളു. ആര്യപുത്രനും ഇതുകണ്ടാൽ ഞാൻ അനുകൂലയാണെന്നു ധരിച്ചുകൊള്ളും.

ഹനു—അമ്പാ ദേവിയുടെ ഉചിതജ്ഞതയും ദാക്ഷിണ്യവും ദേവി പ്രസാദിച്ചാലും (വാങ്ങുന്നു)

സീത—ആര്യപുത്രൻ അധികം വ്യസനിക്കാത്തവിധത്തിൽ എന്റെ വർത്തമാനമൊക്കെ പറയണം.

ഹനു—സ്വാമിനിയുടെ കല്പനപോലെ ഇനിയ്ക്കു് അനുഗ്രഹമായി.

സീത—നിയ്യും ചെല്ലു ഞാനും മുമ്പിലത്തേപ്പോലെ ശിംശപാവൃക്ഷിന്റെ ചുവട്ടിൽ നിങ്ങളുടെ വർത്തമാനം കേൾപ്പാൻ തയ്യാറായിരിക്കാം.

ഹനുമാൻ—

* ഘോരരാക്ഷസകുലംമുടിച്ചുപണിതീൎന്നചാപമതുവെച്ചുകൈകം-
ത്താരുമൂടിട്ടുമുട്ടമ്പുതോലുറതുറന്നുപൊയ്‌പ്രണാമണിഞ്ഞഹോ
ചാരുവായ്ക്കുടകുടന്നുടൻവരരേഖയുള്ള കരതാരിനാൽ
വീരരാമനയിദേവിദേവനിവിടുത്തെവേണിയെവിടുത്തിടും

(എല്ലാവരുംപോയി)

അംഗുലീയാങ്കം എന്ന ആറാമങ്കം
കഴിഞ്ഞു.

* ൯ *

# ആശ്ചൎയ്യ

# ചൂഡാമണി.

## ഭാഷാനാടകം.

---

### ഏഴാമങ്കം.

(അനന്തരം ഭാൎയ്യയോടുകൂടി വിദ്യാധരൻ പ്രവേശിക്കുന്നു)

വിദ്യാ—സൌദാമിനി! ഇപ്പോൾ വിദ്യാദേവതയെ ആരാധിച്ചിരുന്നതുകൊണ്ട് ദേവേന്ദ്രനെസ്സേവിപ്പാൻ പതിവുള്ള സമയം ഞാനറ്റ നോക്കിയില്ല. കുറച്ച് ബുദ്ധിമുട്ടിയാലും എന്റെ പിന്നാലെ പോരു. വേഗം പോയിട്ട് വേണ്ടനേരത്തിൽ അവിടെ ചെല്ലണം.

സൌദാ—ആൎയ്യ! ഇതാ ഞാൻ.

വിദ്യാ—സൌദാമിനി! വരു.

* മെച്ചമോടുവിടരുന്നദിവ്യമലർമാലനല്ലഴകെഴുംവിധം
വെച്ചണിഞ്ഞകചബന്ധമൊന്നിഹമുറയ്ക്കഭംഗിയിൽമുറുക്കെടോ
അച്ഛകുണ്ഡലരുചിപ്രചാരരചിതേന്ദ്രചാപമണിയുംമുല-
ക്കച്ചവെച്ചിനിവരിഞ്ഞുകെട്ടുകയിവില്ലൊളിപ്പുരിയവല്ലിനി. (൧)

സൌദാ—ആൎയ്യ! അങ്ങിനെതന്നെ.

വിദ്യ—നോക്കു- നോക്കു.

* കുന്നിന്റെവമ്പുടിയിൽനിന്നുടനങ്ങുനാഭ
ചിന്നുന്നഭസ്സിലുയരുന്നനമുക്കിദാനീം
ഒന്നൊന്നതായുലപദാൎത്ഥമഹോമിഴുങ്ങി-
ത്തിന്നുന്നുപോലവനിയുണ്ടിതതോന്നിടുന്നു? (൨)

സൌദാ—ആൎയ്യ, കുലപൎവ്വതങ്ങൾപോലും ഇപ്പോൾ സംശയിക്കത്തക്കസ്ഥിതിയിലായിരിക്കുന്നു.

(ചുററിനടക്കുന്നു)

വിദ്യാ—ഓഹോ നമുക്കുവഴിയാത്ര ഇപ്പോൾ വളരെ സുഖമായിരിക്കുന്നു.

ഒരുപുറത്ത് ദയിതയുടെ കുചസ്പൎശം മറെറാരുപുറത്ത് ദിഗ്വധൂപയോധരസ്പൎശം.

* വാനിൻവായുവരുന്നതേററുവടിവിൽശക്രോപലച്ഛായമാം
വാനോർവൎഗ്ഗവഴിയ്ക്കുവാച്ചസുഖംപൂണ്ടിങ്ങുപോകുന്നഞാൻ
താനേതന്നെതണത്തനീരുനിറയുംകാർമേഘഗർഭങ്ങളിൽ
ത്താനേന്തുംവലയാഗ്രവജ്രശകലങ്കൊണ്ടിട്ടുരച്ചങ്ങിനേ. (൩)

(അണിയറയിൽ)

* കയ്യൊാള്ളാമിന്നുതൊട്ടാശരരശ്ശുചിപെടുത്താതെ-
യഗ്നിയ്ക്കുഹവ്യം
സ്വൎഗ്ഗംഗാസ്നാതരായ്സന്ധ്യയിലൃഷിവൃഷഭക്ഷേഴ-
പേക്കുംജപിക്കാം
നേക്കായ്നിർഭീതിപായാംരവിഹയമതിനുംമന്ദ-
രാദ്രിയ്ക്കുസാദ്ധ്യ-
ന്മാക്കുംചാരിത്രഭംഗാൽഭയമതുകളയാം-
സ്വൎഗ്ഗമാൎഗ്ഗംതുറക്കാം. (൪)

വിദ്യാ—ഏ് ലോകത്തിലൊക്കെ പരസ്യം ചെയ്യുന്നതുപോലെ ഇരിക്കുന്നു. രാവണനെ കൊന്നുകഴിഞ്ഞിരിക്കണം.

സൌദാ—ഞാനും അങ്ങിനെതന്നെയാണു വിചാരിക്കുന്നത്. രാമൻ രാക്ഷസകുലം രാവണമാത്രാവശേഷമാക്കിത്തീൎത്തു എന്നൊരു വൎത്തമാനം ഇന്നലെ നടന്നിരുന്നു.

(അനന്തരംപെരുമ്പറയടിച്ചുകൊണ്ടു ജാംബവാൻ പ്രവേശിക്കുന്നു)

ജാംബ—'കയ്യൊാള്ളാം' (എന്നൊന്നുകൂടി ചൊല്ലീട്ട്)

* പണ്ടാവാമനമൂൎത്തിയാനമുചിയേക്കൊന്നിട്ടയന്നന്നടി-
ത്തണ്ടാർചൂഴുമുടൻപെരുമ്പറയടിച്ചുകൊണ്ടുപാഞ്ഞേനഹം
കൊണ്ടാടിദ്രുശകണ്ഠനേക്കലകഴിച്ചാരാമനുംനമ്മളിൽ
ക്കൊണ്ടാവേലചുമത്തിതക്കതൊഴിലേനാട്ടാർനടത്തുദ്രഢം.

വിദ്യാ—(സന്തോഷത്തോടുകൂടി) ഇപ്പോൾ ത്രൈലോക്യത്തിൻെറ കണ്ടകം കളഞ്ഞു.

സൌ—ഇപ്പോൾ പതിവ്രതമാരുടെ മനസ്സിലൊരു ശ്വാസം വീണു.

ജാംബ—വലിയ ഭാരമാണല്ലോ. നടത്തട്ടേ. (പോയി)

വിദ്യാ—സൌദാമിനി! ഇപ്പോൾ ഇഷ്ടം സാധിച്ചതുകൊണ്ടു വികസിതാക്ഷനായ സഹസ്രാക്ഷനെ നമുക്കു ചെന്നു പൂജിയ്ക്കുകതന്നെ.

(രണ്ടു പേരുംപോയി)

വിഷ്കംഭം കഴിഞ്ഞു.

(അനന്തരം യുദ്ധവേഷംകളഞ്ഞ ലക്ഷ്മണനോടും സുഗ്രീവനോടും വിഭീഷണനോടും കൂടി ശ്രീരാമൻ പ്രവേശിയ്ക്കുന്നു)

രാമ—സഖേ! വിഭീഷണ!

* എന്നാലോപുരിപുക്കടൻപതിനശിച്ചുള്ളോരുലോകത്തെയൊ-
ന്നൊന്നായ്ക്കുണ്ടിനിവേണ്ടകൎമ്മമുചിതമ്പോലാചരിപ്പിയ്ക്കുടോ
ഒന്നായുൽക്കടസങ്കടങ്ങളിലെഴുംപൌരക്കുപാക്കുംവിധൌ
നന്നായ്ത്തൽക്കുലജാതദൎശനമതൊന്നുച്ച്വാസമുണ്ടാക്കുമേ. (൬)

വിഭീ—ദേവൻ പ്രസാദിയ്ക്കുണേ. ഞാൻ ബന്ധുസ്നേഹത്താലൊന്നും പറയുന്നില്ല.

* നന്നായുള്ള ജനങ്ങളെങ്ങുരജനീചാരീന്ദ്രരാംഞങ്ങളെ-
ങ്ങെന്നാലുംമമനൽകിടുന്നിതുഭവൽപ്പാദാശ്രയംനൽസുഖം
എന്നല്ലാതെനശിപ്പൊരഗ്രജനെഴുന്നാച്ചഞ്ചലശ്രീസുഖ-
ത്തിന്നില്ലാലവലേശവുംനരപതേപാത്താലിനിയ്ക്കാഗ്രഹം. (൭)

രാമ—യെ!! അങ്ങിനെ പറയരുത്. ഇതു രാജാക്കന്മാൎക്കു ധൎമ്മമല്ല. സ്വാധീനത്തിൽ വന്നലക്ഷ്മിയേ അപമാനിയ്ക്കരുത്; എന്നുതന്നെയല്ല.

* ചാലേസൽഗുണശീലനിന്നൊടുസമംന്നിന്നഗ്രജൻതൻബല-
ത്താലേനാടുകടത്തിവിട്ടവളരെക്കാലത്തിലേക്കെങ്കിലും
ചേലിൽസ്സല്പഫലയ്ക്കുമുമ്പുടയനീമുമ്പായ്നടന്നിന്നുതാൻ
പൌലസ്ത്യക്ഷിതിപുക്കുധൎമ്മമടിയൂന്നീടട്ടെയെല്ലാടവും. (൮)

വിഭീ—ദേവ! ഇന്നുമുതൽ

* പരമിഹബഹുമാനത്തിന്നുഞാൻപാത്രമായ്നി-
ന്തിരുവടികനിവോടൊത്തിഷ്ടനായ്ക്കാങ്കയാലേ
ഹരനണിയുവതെന്നായ്പട്ടടയ്ക്കുള്ളിലെല്ലം
വരിചിനൊടുബുധന്മാർചൂടിടുന്നുണ്ടതല്ലോ. (൯)

രാമ—സഖേ! സുഗ്രീവ! അങ്ങയുടെ സ്നേഹിതനായ വിഭീഷണൻ പൎയ്യാകുലനെന്നപോലെയിരിയ്ക്കുന്നു. വേണ്ടതുപോലെയൊക്കെ ച്ചെയ്യിച്ച് ഇദ്ദേഹത്തിനേ ലങ്കയിൽ പ്രകൃതികളോടുകൂടിയിണക്കു.

സുഗ്രീ—ദേവൻെറ കല്പനപോലെ. ലങ്കേശ്വര! വരു. (രണ്ടാളും പോയി)

രാമ—വിഭീഷണനെ രാജാവാക്കി വെച്ചതുകൊണ്ട് ഇന്നുഞാൻ കൃതാൎത്ഥനായി.

* സ്ഫടമൎത്ഥിയാചനാലത
യുടനേഫലിയാത്തമന്നനുടെലക്ഷ്മി

കുടചാമരമിവകൾപെട്ടം
നടന്നടൈലക്ഷ്മിയ്ക്കുനല്ലശരിയല്ലോ. (൧൦)

സുഗ്രീ—(പ്രവേശിച്ചിട്ട്) ദേവൻ ജയിച്ചാലും.

രാമ—എന്താണിത് പോയ ഉടനേതന്നെ അത്ഭുതിരിച്ചുവന്നത്?

സുഗ്രീ—'ദേവി പുറത്തേയ്ക്കെഴുന്നള്ളാതെ ഞാൻ പുരിയിലേയ്ക്കു കടിക്കില്ല' എന്നു വിഭീഷണൻ പറയുന്നു.

രാമ—എന്നാൽ അങ്ങയുടെ സഖിയെ കൂട്ടിക്കൊണ്ടു വരൂ.

സുഗ്രീ—ദേവൻെറ കല്പനപോലെ. (പോയി)

രാമ—(ആലോചനയോടുകൂടി)

* കാലേബാലിയെവെന്നുവാൎദ്ധിചിറയിട്ടദ്രിവ്രജത്താൽശ്രമ-
ത്താലേലങ്കയണഞ്ഞുരാവണനെയാക്കൂട്ടത്തൊടുംകൊന്നുഞാൻ
ചാലേമാരുതിചൊന്നവാക്കുകരുതിക്കാക്കുന്നസംവാസമൊ-
ന്നാലേമന്നവപുത്രിയാളവൾപരംനിർദ്ദോഷയാവല്ലയോ. (൧൧)

ലക്ഷ്മ—അയ്യൻ പ്രസാദിച്ചാലും.

* നാരീസ്വഭാവമതിസൌഖ്യപരംവിശേഷാൽ
പ്പാരിച്ചദുർവ്വിനയമുള്ളവരാശരന്മാർ
ദൂരത്തുനമ്മളതുകൊണ്ടിഹദേവിതൻെറ
ചാരിത്രശുദ്ധതപരീക്ഷകഴിച്ചിടേണം. (൧൨)

രാമ—ലക്ഷ്മണ! ഹനുമാനെവിടെ?

ലക്ഷ്മ—അദ്ദേഹം ഇപ്പോൾ യുദ്ധഭൂമിയിൽ.

* ശൈലന്നീക്കുന്നുകൈകൊണ്ടതിനടെയിടയിൽ
പ്പെട്ടകീശക്കുവേണ്ടി
ച്ചാലേകയ്യൂണ്ടിട്ടുന്നുകരടികളെനിശാ-
ടാസ്യഗർത്തത്തിൽനിന്നും
ഗോലാംഗൂലക്കുയുദ്ധശ്രമമതരിവിനാർ
വീത്ത്ഴിമാററുന്നുചത്താ-
പ്പൈരലസ്ത്ര്യക്കുററുകാരേജ്ജലധിയിൽമകരം-
ങ്ങൾക്കുപങ്കിട്ടിടുന്നു. (൧൩)

രാമ—അദ്ദേഹത്തിനു സദൃശമായ പ്രവൃത്തി തന്നെ.

(അണിയറയിൽ) മാറി നില്പിൻ. അയ്യന്മാരെ! മാറി നില്പിൻ.

രാമ—ലക്ഷ്മണ! എന്താണിത്?

ലക്ഷ്മ—ഇത് അയ്യയുടെ എഴുന്നള്ളത്താണ്.

രാമ—മഹാജനം ദേവിയേക്കുറിച്ചെന്തു പറയുമൊ- അവോ?

ലക്ഷ്മണ! 'അളുകളേ മാറേറണ്ട-അവിടത്തന്നെവാഹനത്തിൽ നിന്നിറക്കി മൈഥിലിയെ പ്രത്യക്ഷത്തിൽക്കൊണ്ടുവരൂ' എന്ന് സുഗ്രീവനോടു കല്പിയ്ക്കൂ.

ലക്ഷ്മ—അയ്യൻെറ കല്പനപോലെ- (പോയി)

രാമ—* പുല്ലാക്കിരാവണനെന്നീക്കിമനസ്സതെന്നിൽ
വല്ലാതുറച്ചമിഥിലേശ്വരപുത്രിതൻെറ
ചൊല്ലാൻസച്ചരിതസാരമണിഞ്ഞരൂപ-
മെല്ലാവരുംവിരവിനോടിഹകണ്ടിടട്ടേ. (൫൭)

(അനന്തരം ലക്ഷ്മണനോടും സുഗ്രീവനോടുംകൂടി
സീത പ്രവേശിയ്ക്കുന്നു)

രണ്ടുപേരും—(നമസ്കരിച്ചിട്ട്) ദേവി! ഇതിലെ ഇതിലെ.

(അണിയറയിൽ) ലക്ഷ്മണൻേറയും സുഗ്രീവൻേറയും സാദ്ധ്വാചാരം അശ്ചൎയ്യംതന്നെ.

* ദൂരത്തിൽനിന്നുതലതാഴ്ത്തിനമസ്കരിയ്ക്കു-
മീരണ്ടുപേർകളുടെയുംനയനങ്ങളൊപ്പം
പാരിന്നധീശനുടെകന്യകതൻെറപാദ-
താരിൻെറയുഗ്മമതിലേപതിയുന്നതുള്ളൂ. (൫൮)

സീത—(വിചാരം) അയ്യപുത്രൻ എന്നേക്കുറിച്ചെന്തു വിചാരിയ്ക്കുമോ. അവോ? മഹാജനം എന്തുവിചാരിയ്ക്കുമോ അവോ? സ്ത്രീകളുടെസ്വഭാവന്തന്നെ വിശ്വസിപ്പാൻ വയ്യാത്തതാണല്ലൊ. നിർഭാഗ്യയായ ഇനിയ്ക്കുവേണ്ടി അനൎത്ഥസമുദ്രത്തിൽ വീണ അയ്യപുത്രൻ സ്വന്തം ബാഹുബലംകൊണ്ട് നീന്തിക്കടന്നു. "മുമ്പിൽ വില്ലുകൊണ്ടു കയ്യിലാക്കിയ ഇവിടുത്തെ ഇപ്പോഴും വില്ലുകൊണ്ടു കൈവശപ്പെടുത്തും" എന്ന് ഹനുമാൻപറഞ്ഞതു സത്യന്തന്നെയായി.

ലക്ഷ്മ—അയ്യൻ പ്രസാദിച്ചാലും.

സുഗ്രീ—ദേവൻ ജയിച്ചാലും.

സീത—അയ്യപുത്രൻ ജയിച്ചാലും.

രാമ—ദേവി! ഇങ്ങോട്ട് (ഇങ്ങോട്ടു എന്നു പകുതിപറഞ്ഞു മുഖം തിരിയ്ക്കുന്നു)

രണ്ടുപേരും—എന്താണിത്?

രാമ—ലക്ഷ്മണ! ഹനുമാനേ വിളിച്ചുകൊണ്ടുവരൂ.

ലക്ഷ്മ—അയ്യൻെറ കല്പനപോലെ. (പോയി)

രാമ—സുഗ്രീവ! മുമ്പിലിവളേ കണ്ടിട്ടില്ലെന്നുണ്ടോ?

സുഗ്രീ—(പേടിച്ചുനില്ക്കുന്നു)

രാമ—സുഗ്രീവ! മുമ്പിലൊരുത്തിയിലും കാണാത്തതായ വിരഹ

ച്ചാരിത്രം നോക്കു.

* ചാരുകാന്തിഹരിചന്ദനംപരമണിഞ്ഞിട്ടുംകുളുർകുചങ്ങളും
താരണിഞ്ഞുമണമാൎന്നമഞ്ജുതരമായിട്ടുംചികുരബന്ധവും
ഭൂരിഭംഗിയരുണൻെറശോണരുചിമട്ടകട്ടമൃദുപട്ടമൊ-
ട്ടേറെയൊത്തുവിരഹവ്രതത്തിനുവഹിപ്പതുണ്ടിവൾപതിവ്രതാ.

സുഗ്രീ—ദേവ! എൻെറ അത്യാചാരദോഷത്താലാണ് ഇവൾ ദേവൻെറ തിരുമുമ്പിൽ വന്നത്.

രാമ—ശരി. ലക്ഷ്മണനും കണ്ടിട്ടില്ല നിശ്ചയം.

സീത—(വിചാരം) കഷ്ടം! കഷ്ടം!! അനസൂയയുടെ അനുഗ്രഹവും ഇനിയ്ക്കിപ്പോൾ ശാപമായിത്തീൎന്നുവല്ലോ.

(ലക്ഷ്മണനും ഹനുമാനും പ്രവേശിച്ചിട്ട്)

ലക്ഷ്മ—അയ്യൻ പ്രസാദിച്ചാലും.

ഹനൂ—സ്വാമി ജയിച്ചാലും.

രാമ—ലക്ഷ്മണാ! ഹനുമാനോട്ടുകൂടി ഇവളെ നോക്കൂ.

രണ്ടാളും—(നോക്കീട്ട മുഖം തിരിയ്ക്കുന്നു)

ഹനൂ—ലങ്കയിൽവെച്ചു ഞാൻ വേറെ ഒരു മാതിരിയാണിവളേ കണ്ടിട്ടുള്ളത്. ഇപ്പോൾ ഇവൾ മററാരുമാതിരിയായിരിയ്ക്കുന്നു.

സീത—അയ്യപുത്രാ! ഇനിയ്ക്കു കുറച്ചൊന്നു പറഞ്ഞാൽക്കൊള്ളാമെന്നുണ്ട്.

രാമ—നിൻെറ രൂപന്തന്നെ പറയുന്നുണ്ടല്ലോ.

സീത—കുമാര! നീയ്യെൻെറവാക്കുകേൾക്ക.

ലക്ഷ്മ—നിൻെറ വാക്കുകേട്ടതിൻെറ ഫലമാണിതൊക്കെ.

സീത—പവനപുത്രാ! കേൾക്കൂ.

ഹനൂ—ആക്കാലം കഴിഞ്ഞു.

രാമ—ഛെഃ! ഇപ്പൊഴും നീയ്യെൻെറ മുമ്പിൽ നില്ക്കുന്നുവോ?

* ഓരോരിടത്തുരജനീചരരായജാര-
ന്മാരോട്ടുമൊത്തിടകുറിച്ചുദിനങ്ങൾതോറും
പാരാതെദണ്ഡകവനേകപടങ്ങൾകാണാ-
ത്തോരായനമ്മെയെടിപുംശ്ചലിനീചതിച്ചു. (൫൭)

സീത—(പുഞ്ചിരിയോട്ടുകൂടി) അയ്യപുത്രനും പരുഷവാക്കുപറയുന്നു.

സുഗ്രീ—(വിചാരം)

* തന്നുടെപതിയിതുവിധമായ്
ച്ചൊന്നതുകേട്ടിഹചിരിച്ചിടുന്നതിനാൽ

ഇന്നഖിലസ്ത്രീകളിലും
താന്നവളോശങ്കയിവളുയൎന്നവളോ. (൧൩)

(സ്പഷ്ടം) ചെര: ഇവളെ സ്വാമിയുടെ തിരുമുമ്പിൽനിന്നു മാററിക്കളയണം. ചുടലത്തീയ്യിനു ക്ഷീരാഹുതി ചേരുമോ?

ലക്ഷ്മ—ഇവൾ ഉടലോടുകൂടിപ്പോകുന്നതു ശരിയല്ല.

ഹനൂ—ദേവ! ഇവൾക്കു ഉചിതമാകുന്ന ശിക്ഷ വിധിച്ചാലും.

സീത—ആൎയ്യപുത്രന്റെ അനുവാദത്തോടുകൂടി അഗ്നിപ്രവേശം ചെയ്വാനാണു ഞാൻ വിചാരിക്കുന്നത്.

രാമ—ലക്ഷ്മണ! ഈ പതിവ്രതയുടെ ഇഷ്ടം നടത്തുക.

ലക്ഷ്മ—ആൎയ്യന്റെ കല്പനപോലെ. ഇനിയ്ക്കു സന്തോഷമായി ദേവി! ഇതിലെ-ഇതിലെ.

സീത—മനസ്സേ! ആൎയ്യപുത്രന്റെ പാദങ്ങളിൽ നമസ്കരിയ്ക്കു.

(രണ്ടാളും പോയി)

രാമ—സുഗ്രീവ! ഹനൂമാൻ മുമ്പായ സൈന്യങ്ങളോടുകൂടി ഹതശേഷന്മാരായ രാക്ഷസന്മാരിൽനിന്നു കുമാരനെ രക്ഷിക്കു.

സുഗ്രീ—ദേവന്റെ കല്പനപോലെ (പോയി)

രാമ—എന്താണിത്? പ്രത്യക്ഷമായിട്ടുള്ളതും പ്രമാണമാക്കാതെ സീതയെ കുറിച്ചു എന്റെ മനസ്സിൽ ബഹുമാനം തോന്നുന്നുവല്ലൊ. കളഞ്ഞതിനെപ്പററി ദുഃഖിച്ചിട്ടെന്തുവേണ്ടു. എന്റെ പ്രവൃത്തി ലോകഹിതത്തിനു മാത്രമായിത്തീരും.

(അനന്തരം സൎവ്വാംഗരോമാഞ്ചത്തോടുകൂടി ലക്ഷ്മണൻ പ്രവേശിക്കുന്നു)

ലക്ഷ്മ—ആശ്ചൎയ്യം- ആശ്ചൎയ്യം-

രാമ—ഉണ്ണീ! ഉണ്ണീ! മേഘങ്ങളുടെ ഇടയിൽ സഞ്ചരിക്കുന്ന മേഘനാദനായ ഇന്ദ്രജിത്തിനെ കൊല്ലുമ്പോഴും നിനക്കു രോമാഞ്ചമുണ്ടായില്ലല്ലോ. പറയൂ- ഇപ്പോൾ ഈ ആവേശം എന്തുകൊണ്ടുണ്ടായി.

ലക്ഷ്മ—ആൎയ്യ! നിന്തിരുവടിയുടെ കല്പനപ്രകാരം സമുദ്രതീരത്തിൽ നില്ക്കുന്ന വൃക്ഷങ്ങൾ വെട്ടിക്കൂട്ടി തീക്കത്തിച്ചു.

രാമ—(ആദരവോടുകൂടി) പിന്നെ-പിന്നെ-

ലക്ഷ്മ—ആ ആൎയ്യ പ്രളയാഗ്നിപോലെ കത്തിജ്വലിക്കുന്ന അതിന്നു മൂന്നു പ്രാവശ്യം പ്രദക്ഷിണം വെച്ചു.

രാമ—പിന്നെ-പിന്നെ-

ലക്ഷ്മ - പിന്നെ ആ ദേവി ഇവിടുത്തേയും അയോദ്ധ്യയിലുള്ള ഗുരുജനത്തേയും ശിരസ്സുകൊണ്ടു നമസ്കരിച്ചിട്ടു എന്നോടും ഇങ്ങിനെ ഗുരുവചനപരനായിട്ടിരിയ്ക്കണം എന്നും, ഭരതശത്രുഘ്നന്മാരോടു എന്റെ ഈ വൎത്തമാനം പറയണം എന്നും പറഞ്ഞിട്ടു ഭഗവാൻ ഇവിടു

ത്തെ മുമ്പിൽ സത്യംചെയ്യുന്നു. പുറപ്പെട്ടുന്നസമയം രാക്ഷസഭുജസ്പൎശം ഉണ്ടായിട്ടുണ്ട്. ലങ്കയിൽവച്ചു കാലുംതൊട്ടിട്ടുണ്ട്. എന്ന് ശങ്കകൂടാതെ വെള്ളത്തിലെന്നപോലെ അഗ്നിയിൽ പ്രവേശിച്ചു.

രാമ—ഇതു വിസ്മയസ്ഥാനംതന്നെ. പിന്നെ- പിന്നെ-

ലക്ഷ്മ—അപ്പോൾ ആകാശത്തെ ശംഖും പെരുമ്പറകളും മുഴങ്ങി.

രാമ—പിന്നെ- പിന്നെ-

ലക്ഷ്മ—അതിന്റെശേഷം അപ്പോൾ—

* വല്ലാതേഞങ്ങളെല്ലാവരുമഹഹപകച്ചുണ്ടുടൻ
നോക്കിട്ടുമ്പോ-
ളെല്ലാടംമിന്നൽമിന്നിച്ചിതറുമൊരുവിധംചിന്തിടും
കാന്തിയോടും
ഉല്ലാസാൽനിന്ദ്യയല്ലാത്തൊരുധരണിജയാം
ദേവിയേമുമ്പിലാക്കി
ച്ചൊല്ലാളുംവഹ്നിവാനോർമുഖമഥഭഗവാൻ
കാണുമാറായ്പിളങ്ങി. (൧൯)

രാമ—പിന്നെ—പിന്നെ—

ലക്ഷ്മണൻ—പിന്നെ—

* വാരിരാശിതടത്തിൽനിന്നുനിറച്ചുപൂത്തതരുൽക്കരം
ദൂരെവിട്ടണിവണ്ടണഞ്ഞുകറുത്തുമാനമനന്തരം
നേരെയായ്സുരപുഷ്പവൃഷ്ടിമുറിഞ്ഞിടാതെനിരന്തരം
തീരെമാറിമറിഞ്ഞുപോയിഹുതാശനങ്ങടസതാരം. (൨൦)

രാമ—അതൊട്ടെ കാണാമല്ലോ. (രണ്ടാളും ചുററിനടക്കുന്നു)

(അണിയറയിൽ ഗന്ധൎവ്വന്മാർ പാടുന്നു)

* നിൎമ്മായംമൂന്നുലോകംതിരുവയറിലണച്ചിട്ടു
യോഗപ്രഭാവ-
ത്തിന്മേൽപ്പാലാഴിതന്നിൽഫണിവരശയനേ
പള്ളികൊള്ളുന്നദേവൻ
ചെമ്മേഹോതാവുഹവ്യംഹുതവഹനിവയാണെന്നു
താൻവേദശബ്ദ
ബ്രഹ്മംചൊല്ലുംമുകുന്ദൻകമലനയനനീലക്ഷ്മി
വൈദേഹിയല്ലോ. (൨൧)

* മഞ്ജുശ്രീമദവാരികൊണ്ടുമഹാവാപിന്നുള്ളദന്തിക്കെഴും
മഞ്ഞൊക്കുംസിതകൎണ്ണചാമരമതിന്നങ്കംകൊടുത്തങ്ങിനെ

രഞ്ജിക്കുംരമണീയദിവ്യതടിനീപൊയ്യാർപരാഗംപെട്ടും
കുഞ്ജിക്കാററുഭവാൻെറസംഗരസുഖക്ഷേടൊക്കെനീക്കീട്ടമേ.

രാമ—ഈ ഗ്രാമരാഗം മുമ്പിൽ കേട്ടിട്ടില്ലാത്തതാണു. രണ്ടാളും) ആകാശത്തേക്കു നോക്കുന്നു)

രാമ—പ്രഭതേട്ടകകൊണ്ട് ആകാശവും ഭൂമിയും മറെറാരുമാതിരി യായിരിക്കുന്നു.

* പൊന്നിൻകുന്നിൻെറശൃംഗാവലിയൊട്ടുകിടയായ്
സേതുശൈലങ്ങളെല്ലാം
മിന്നുംവേലാവനംനൽസ്സുരതരുവിപിനം
പോലെയായിട്ടുതീൎന്നു
പിന്നെസ്സ്വൎണ്ണപ്രകാശംതടവിവിലസുമീ
ക്കീശസൈന്യംവിശേഷാ-
ലൊന്നുംകൂടിപ്രകാശംപ്രകടതരമിരട്ടിച്ചു
മട്ടായിദാനീം. (൨൩)

(അണിയറയിൽ)

ഇതാ ഞാൻ നാരദൻ ദേവകളുടെ കല്പനപ്രകാരം വരുന്നു.

രണ്ടാളും—(വിനയത്തോട്ടുകൂടി നോക്കുന്നു)

നാരദൻ—(പ്രവേശിച്ചിട്ടു കാരണമാനുഷനായ രാവണാന്തകൻ ജയിക്കട്ടെ.

രാമ—ലക്ഷ്മണ! കാണുന്നവൎക്കും വിശ്വാസം വരാത്ത അത്ഭുതമാണിത്.

നാര—ഇതിൽപരം അത്ഭുതമെന്താണുള്ളത്. എല്ലാവൎക്കും വന്ദ്യന്മാരായ ഇന്ദ്രാദിദേവകൾ രാവണൻെറ ലങ്കയിൽ തന്നാൽത്തന്നെ വന്നിരിക്കുന്നുവല്ലോ.

രണ്ടാളും—ആ, എന്നാലതുകൊണ്ടാണീ പ്രഭാതിശയം.

രാമ—ഭഗവൻ! നിങ്ങളുടെ അതിപ്രസാദംകൊണ്ടു പരിശുദ്ധമായ എൻെറ ആത്മാവിനെ ഞാൻ മറെറാന്നായിട്ട് വിചാരിക്കുന്നു.

നാരദൻ—

* പാടേവാനവർകൾക്കുനായകനിതാചൊല്ക്കൊണ്ടമേധാതിഥി
യ്യാടായോനശനിദ്ധ്വജൻഭുവിജലംവൎഷിപ്പവൻവാസവൻ
കൂട്ടംശാഖസഹസ്രമുള്ളവകളാൽനിശ്ശേഷതന്ത്രംതിരി-
ച്ചീട്ടുംവേദമതീയ്യിവൻചരിതമൊന്നത്രേപുകൾത്തുന്നതും.

രാമ—ഭഗവാനിതാ നമസ്കാരം.

നാരദൻ—നോക്കൂ.

* കണ്ടന്തോറുംകറുപ്പായ്ക്കൂട്ടകനലെരിയും
കണ്ണുമായ്മാറിടത്തിൽ
കൊണ്ടാട്ടുന്നാശമാലാമണിയുമണിയുവോ-
രിങ്ങിതാരുദ്രരല്ലോ
കുണ്ഠതാംവിട്ടുമൌലൌശശികലപതിനൊ-
ന്നോളവുമ്മേത്ത്യശേഷം
കൊണ്ടംഗംപൂശിട്ടുന്നുണ്ടഴകിവിവർപൊടി-
ച്ചിട്ടുഭസ്മച്ചലത്താൽ. (൨൭)

രാമ—പ്രധാനപ്പെട്ട ജാതിയായ ഈദ്ദേവകൾക്കു നമസ്കാരം.

നാര—ഇതാ വസുക്കൾ-ഇതാ അശ്വിനീ ദേവകൾ.

രാമ—ലോകഹിത തല്പരന്മാരായ ദേവകൾക്കു നമസ്കാരം.

നാര—* നിരയ്ക്കാദ്യംസാക്ഷാൽമനുദശരഥൻപിന്നിലിതിതൻ
മുറയ്ക്കായ്നില്ക്കുന്നുണ്ടവനിപരിതാനിൻപിതൃഗണം
കുറയ്ക്കാതിന്ദ്രൻതൻവിഷയവിഭവത്തേയുമധികം
തിരസ്കാരംചെയ്തീയ്യിവർകൾതവപിണ്ഡംകരുതുവോർ.

രണ്ടാളും—(കണ്ണീരോട്ടുകൂടി നമസ്കരിയ്ക്കുന്നു.)

രാമ—* കാങ്കലക്ഷ്മണകനിഞ്ഞുനമ്മളെ
കങ്കളാൽപ്പുണരുവോരുതാതനേ
ശങ്കവിട്ടുശപഥത്തിനീമഹാൻ
താൻകളഞ്ഞുനിജജീവനൊത്തുമാം. (൨൮)

ലക്ഷ്മ—അയ്യ! ഇനിയ്ക്കിതൊക്കെ സ്വപ്നംപോലെ തോന്നുന്നു.

രാമ—ഭഗവാൻ!. ഈ ദേവകളും ഋഷികളും പിതൃക്കളും വരുവാനുള്ള കാരണമെന്തെന്നിനിയ്ക്കു മനസ്സിലായില്ല.

നാര—ഇവിടുത്തെ ദേവിയായ സീതയുടെ പാതിവ്രത്യപ്രഭാവമാണ്.

രാമ—ഈ അത്ഭുതം കണ്ടതുതന്നെ ഞങ്ങൾക്കു വിശ്വാസത്തിനു കാരണമായി. ഇതിനുമേൽ ഞങ്ങൾക്കൊന്നും പറവാനില്ല. എങ്കിലും അവളുടെ രൂപശോഭയുടെ കാരണം വിചാരിക്കുമ്പോൾ ഇനിക്കു സംശയം തീരുന്നില്ല.

നാര—അവളുടെ രൂപശോഭയുടെ കാരണം ഇവിടയ്ക്കറിവില്ലേ?

രാമ—ഇനിയ്ക്കറിഞ്ഞുകൂടാ.

നാര—മഹർഷിപത്നിയായ ആ അനസൂയയുടെ വരദാനംകൊണ്ടാണല്ലോ,

രാമ—അത് ഠറ്-ദണ്ഡകാരണ്യത്തിൽ വെച്ചും ഇനിയ്ക്കു സംശയ മുണ്ടായി. പരമാൎത്ഥമായി ചോദിച്ചറിവാൻകഴിഞ്ഞില്ലതാനും.

നാര—അവളുടെ ശരീരത്തിലുള്ളതൊക്കെ ഇവിടുത്തെക്കണ്ണെത്തുന്ന ദിക്കിൽ അലങ്കാരമായിത്തീരും. അപ്രകാരമാണല്ലോ.

* മണ്ണിൽക്കിടന്നുളവിലപ്പൊടിചേൎന്നതൊക്കും
വൎണ്ണംമുലയ്ക്കുകുളുർചന്ദനമായ് ചമഞ്ഞു
തിണ്ണംനിവാസതരുവിട്ടുകൊഴിഞ്ഞജീൎണ്ണ
പൎണ്ണങ്ങൾനല്ലുളകഭൂഷണമായിവന്നു. (൨൭)

രാമ—ഇനി ദേവശാസനം ഇവിടെപ്പറയേണമെന്നില്ല. സത്യവാദിയായി ദിവ്യ ചക്ഷുസ്സുള്ള ഇവിടുന്നുതന്നെ പ്രമാണം.

ലക്ഷ്മ—ഓ! അശ്ചൎയ്യന്തന്നെ. മന്ദന്മാരായ നമ്മൾ തീപ്പൊരി പോലെയുള്ള വാക്കുകളെക്കൊണ്ടുപദ്രവിച്ചിട്ടും ദേവിയ്ക്കൊരുഭാവഭേദ മുണ്ടായീലല്ലോ.

രാമ—ഭഗവൻ! ദേവകളും പിതൃക്കളും മഹൎഷിമാരും എന്താണ് കല്പിയ്ക്കുന്നത്?

നാര—"രാവണനെൻറ ജീവനോടുകൂടി ഇവിടുത്തെ വനവാസ കാലം അവസാനിച്ചിരിയ്ക്കുന്നു. അതുകൊണ്ട് ദേവിയോടുകൂടിഇവിടുന്ന് അയോദ്ധ്യയിൽ പ്രവേശിയ്ക്കേണ്ടതാണ്" എന്നാണ്.

രാമ—ഇനിയ്ക്കനുഗ്രഹമായി.

നാര—ദേവിയെ കൂട്ടിക്കൊണ്ടുവരുവാൻ ലക്ഷ്മണനു കല്പനകൊടുക്കൂ.

രാമ—(സാകാംക്ഷമായിട്ടു) ലക്ഷ്മണ! ഇവിടെ എന്താണ് ചെയ്യേണ്ടതു്?

ലക്ഷ്മ—അൎയ്യ! ഇനിയെന്താണിവിടെ പരീക്ഷിപ്പാനുള്ളത്? അവിടുത്തേ ശുദ്ധിയ്ക്കു ദേവകളും പിതൃക്കളും മഹൎഷിമാരും സാക്ഷികളാണല്ലോ.

രാമ—ലക്ഷ്മണ! മഹൎഷിയുടെ കല്പന ചെയ്യൂ.

ലക്ഷ്മ—അൎയ്യൻെറ കല്പനപോലെ. (പോയി)

നാര—അമ്പോ!! ഇവിടുത്തെ ഐശ്വൎയ്യം അത്ഭുതപ്പെടത്തക്കതു തന്നെ നോക്കൂ.

* വില്ലാൽത്രിലോകകടുകണ്ടകനായിടുന്ന
വല്ലാത്തരാവണനെയഞ്ചുവധിയ്ക്കയാലേ
ഉല്ലാസമോടുമഴകേറിയൊരിന്ദ്രചാപം
ചൊല്ലാൻമോലിമണിമണ്ഡനമായിവന്നു. (൨൮)

(അനന്തരം സീതയും ലക്ഷ്മണനും പ്രവേശിക്കുന്നു)

സീത—ഈ അഗ്നിപ്രവേശം എന്നതു വിചാരിച്ചു ഞാൻ ലജ്ജിയ്ക്കുന്നു. അല്ല- അല്ല- സന്തോഷിക്കുകതന്നെയാണ്. ഇങ്ങോട്ടു പോരുമ്പോൾ ആ പാപി കൈതൊട്ടുകയും ലങ്കയിൽ വെച്ചു കാൽതൊട്ടുകയും ഉണ്ടായല്ലോ. ആ പാപിയുടെ ശരീരസ്പൎശംകൊണ്ടു ദോഷപ്പെട്ടിരിക്കുന്ന എൻെറ അംഗങ്ങൾക്ക് ഇപ്പോൾ അഗ്നിയേക്കൊണ്ടല്ലാതെ എന്തുകൊണ്ടാണ് ശുദ്ധിവരുന്നത്. (ചുററിനടന്ന് നോക്കീട്ട്) എയ് ആൎയ്യപുത്രൻ. എന്താണിത്? എല്ലാം ഇനിക്ക് വഞ്ചനപോലെ തോന്നുന്നു. (ആലോചിച്ചിട്ട്) എന്നാൽ ഇനിയ്ക്കു ശരണമായിട്ടും പ്രമാണമായിട്ടും ഹനൂമാൻ തന്നതായ അത്ഭുതാംഗുലീയമുണ്ടല്ലോ. സത്യമായിട്ടുള്ള ആൎയ്യപുത്രൻ തന്നെയാണ്. എൻെറ മനസ്സിനൊരുശങ്ക എന്നേ ഉള്ളു. (അടുത്തുചെന്നിട്ട്) ആൎയ്യപുത്രൻ ജയിച്ചാലും.

ലക്ഷ്മ—ആൎയ്യ! ഇതാ ആൎയ്യ-

രാമ—ദേവി! ഇവിടെ ഇവിടെ.

* ധൎമ്മൈകശീലമിയലുന്നൊരുദേവിസീതേ
നിന്മേലിനിക്കുമൊരുസംശയമുത്ഭവിച്ചു
ഇമ്മട്ടുകന്നിട്ടുകിൽമററുവരാംഗിമാരിൽ
നന്മട്ടുതൽപ്പതികളെങ്ങിനെവിശ്വസിയ്ക്കും? (൩൦)

സീത—ആൎയ്യപുത്രനമാത്രമേ പരമാൎത്ഥമായിട്ടുള്ളതറിഞ്ഞുകൂട്ടു.

രാമ—സ്നേഹമുള്ള എൻെറ ഈൎഷ്യശങ്കയും ഫലങ്കാണിച്ചു. എന്താന്നല്ലേ? ദേവകളെയും ദേവൎഷികളേയും മററും പ്രത്യക്ഷത്തിൽ കാണിച്ചുതന്നുവല്ലോ.

(അനന്തരം അഭിഷേകംകഴിഞ്ഞു വിഭീഷണൻ പ്രവേശിക്കുന്നു)

വിഭീ—സ്വാമി ജയിച്ചാലും.

രാമ—വിഭീഷണ ലങ്കയിലെന്താന്നു വൎത്തമാനം?

വിഭീ—ലങ്കയിലുള്ള ജനങ്ങൾ സ്വാമിയെ നിന്ദിയ്ക്കുന്നു.

രാമ—എന്തെന്ന്? എന്തെന്ന്?

വിഭീ—പാല് കള്ളാണെന്നു വിചാരിയ്ക്കുന്നു- കൂട്ടു കൂടാത്തസ്വൎണ്ണം തീയ്യിൽ വറുക്കുന്നതു ശരിയല്ലാ. ഇരുട്ട് വിളക്കിൻെറജ്വാലയ്ക്കു കളങ്കമുണ്ടാക്കില്ല. എന്നുംമററുമാണ്.

രാമ—ജനങ്ങളുടെ ഇടയിൽ ഉള്ള സംസാരം കേട്ടതുകൊണ്ട് ഇപ്പോളിനിയ്ക്കു ആശ്വാസമായി.

വിഭീ—സ്വാമി! ദേവിയെ നമസ്കരിച്ചിട്ടുള്ള ജനങ്ങളുടെ ശിരസ്സുകൾ ഇപ്പോഴും പൊങ്ങീട്ടില്ല.

രാമ—ജാനകിയുടെ അനുഭാവം അത്രത്തോളന്തന്നെ ഉള്ളതാണല്ലോ.

വിദീ—ഇതു കണ്ടാലും. ഭഗവൻ, വൈശ്രവണൻെറ

* കെല്പാൎന്നപുഷ്പകവിമാനമതാണിതല്ലോ
പുഷ്പായുധപ്രതിമപുണ്യഗുണൈകസിന്ധോ
മുല്പാരൊതുക്കമിതുവിസ്തൃതികൊണ്ടുവേറേ
മുല്പാരടക്കവതിനുംമതിയായതത്രേ. (൩൧)

രാമ—ലോകപാലനായ ഭഗവാൻ വൈശ്രവണന്നു തന്നെ അയച്ചുകൊടുക്കൂ.

നാര—വേണ്ട. വേണ്ട. വളരെക്കാലം രാക്ഷസനനുഭവിച്ച് അശുദ്ധപ്പെടുത്തിയ ഈ വിമാനം ദേവിയോടുകൂടി ഇവിടുന്നുകേറിശുദ്ധമാക്കീട്ട് പിന്നെ അയോദ്ധ്യയിൽനിന്ന് കൈലാസത്തിലേയ്ക്ക് മടക്കി അയച്ചാൽ മതി.

രാമ—ഇതുകൊള്ളാം ലക്ഷ്മണ! മുമ്പിൽ ദേവിയെത്തേരിൽ കേററു.

ലക്ഷ്മ—അയ്യൻെറ കല്പനപോലെ.

സീത—അ്

രാമ—(പുഞ്ചിരിയിട്ടിട്ട്)

* ഞാന്നേരായ്‌രാമനാണേമതിമുഖിബാഹുമാ-
യാവിലങ്കേശനല്ലേ
നിന്നേത്തേരേററുവോനെന്നനുജനിതുമഹീ
ഭൃൽസുതേസൂതനല്ലേ
ഇന്നേററെച്ചൊൽവതെന്തിന്നിതുകമലദള
ശ്രീയ്യെഴുംകൈവിരൽക്കി-
ഞ്ഞൊന്നേററമ്മോടിനൾകുംസുരുചിരരുചിയാം
മോതിരംകയ്യിലില്ലേ? (൩൨)

സീത—അശ്ചൎയ്യരത്നങ്ങൾക്കിതാ നമസ്കാരം. ഇതില്ലെങ്കിൽ അയ്യപുത്രനേയും രാക്ഷസനേയും ഇപ്പോൾ പരമാൎത്ഥമായിട്ടെങ്ങിനെ ഞാൻ തിരിച്ചറിയുന്നു?

ലക്ഷ്മ—ഇവിടുത്തെ കല്പനപ്രകാരം ദണ്ഡകയിൽ ഞാൻ ഇറങ്ങിപ്പുറപ്പെടുന്ന സമയം-

* രക്ഷയ്ക്കിണ്ടുസമാധിതാൻദൃഢമിനിയ്ക്കുമ്പല്ലയെന്നുംപരം
സാക്ഷിയ്ക്കുണ്ടിഹദൈവമെന്നുമരുളിച്ചെയ്തോരുവാക്കൊത്തുതേ
പക്ഷേനാട്ടുനതാംഗിമാർമുറന്നിനച്ചോരൊന്നുഞാനന്നുര-
ച്ചാക്ഷേപോക്തികളെപ്പൊറുക്കുകയിതേതൃക്കാലിനിയ്ക്കാശ്രയം.

(നമസ്കരിയ്ക്കുന്നു)

സീത—രാക്ഷസൻ തൊട്ട അശുദ്ധപ്പെട്ടത്തിയ എന്റെ പാദങ്ങളെ ഇപ്പോൾ കുമാരൻ കഴുകി ശുദ്ധമാക്കി. ഉണ്ണി! എണീയ്ക്കൂ എണീയ്ക്കൂ ഇതിലെന്താണ് നിനക്കു തെറ്റുള്ളത്.

(അണിയറയിൽ)

* ഇത്ഥംകാട്ടിമർത്ത്യൎക്കുസുലഭതരമാ-
യുള്ളമാഹാത്മ്യസാരം
പത്ന്യൈശ്രീരാമദേവന്തിരുവടിയുമഹോ
ജാനകീദേവിതാനും
കഥ്യോട്ടംസ്വന്തബോദ്ധ്യംജനഹിതമതിനായ്
രാമദേവൻവെടിഞ്ഞാൻ
തിയ്യിൽപ്പെട്ടുംതെളിഞ്ഞാൾജനകതനയയോ
ഭാവഭേദംവരാതെ. (൩൭)

നാര—ഭദ്രമുഖ! അഗ്നിഭഗവാൻ തന്നെ ഇവിടുത്തേയ്ക്കിപ്പോൾ സാക്ഷിയായിരിയ്ക്കുന്നു.

(അണിയറയിൽ) ഇതിലെ-ഇതിലെ- (ശംഖും പെരുമ്പറകളും മുഴങ്ങുന്നു)

എല്ലാവരും—(അത്ഭുതത്തോടുകൂടി നോക്കുന്നു)

നാര—ഭദ്രമുഖ! സ്വന്തം യാത്രകൊണ്ടു ദേവകൾ ഇവിടുത്തെ യാത്രയ്ക്കുത്സാഹിപ്പിയ്ക്കുന്നു.

രാമ—ദേവി! വൈദേഹി! വരൂ.

* ദേവൌഘശാസനയെവന്നുപറഞ്ഞിടുന്ന
ദേവർഷിയെബ്ഭവതിദേവിവണങ്ങിയാലും
ശ്രീവേദമേവമുപവേദവുമാസ്സ്വയംഭൂ
ദേവൻപ്രതിഷ്ഠയതുചെയ്തമഹാനിതല്ലോ. (൩൮)

(കൈ പിടിച്ചു കൊടുക്കുന്നു)

സീത—ഇപ്പോൾ ആര്യപുത്രന്റെ പാണിസ്പർശം അനുഭവിച്ചതിൽ അത്ഭുതാംഗുലീയം പ്രമാണമായി ഭവിയ്ക്കുന്നു. രാക്ഷസമായയിൽ നിന്നു ഞാൻ വിട്ടുപോന്നു എന്നിനിയ്ക്കു അനുഭവംവന്നു.

രാമ—രാക്ഷസീവഞ്ചിതനായ ഇനിയ്ക്കു ഇപ്പോൾ ഈ ആശ്ചര്യ ചൂഡാമണി വിശ്വാസകാരണമായിവന്നു.

നാര—ഭദ്രമുഖ! ഞാൻ ദേവകളുടെ പിന്നാലെ പോയാൽകൊള്ളാമെന്നു വിചാരിയ്ക്കുന്നു. ഇവിടെയ്ക്കെന്താണിനി ഇഷ്ടം സാധിപ്പിയ്ക്കേണ്ടത്?

രാമ—ഞാൻ കൃതാർത്ഥനായി. ഇതില്പരമെന്താണ് അനുഗ്രഹിപ്പാനുള്ളത്? എന്നാലും ഇത്രത്തോളം ഒന്നിരിയ്ക്കട്ടെ.

* സാരമന്ത്രഹുതഹവ്യമേററുഹരി വേണ്ടപോലെമഴപെയ്യണം
മാരവീരനപഥത്തിലമ്പുകളയച്ചിടാതുപഹരിക്കണം
പാരിനീശർനിജധർമ്മനിഷ്ഠയൊടുമൌലിഭാരമതെടുക്കണം
തീരെമൌനവിധിവിട്ടുബുധസതതംതെളിഞ്ഞുവിളയാടണം.

(എല്ലാവരും പോയി)

ഏഴാമങ്കം കഴിഞ്ഞു.

ശുഭം.

ശ്രീ.

—

തിരുവനന്തപുരം ബി. വി. ബുക്ക് ഡിപ്പോ പ്രവൎത്തകന്മാരുടെ

ചില വിശേഷപ്പെട്ട പ്രസിദ്ധീകരണങ്ങൾ.

| | ക. | ണ. | പ. |
|---|---|---|---|
| സാഹിത്യസാഹ്യം | ൧ | ൦ | ൦ |
| മണിദീപിക | ൧ | ൮ | ൦ |
| നളിനി | ൦ | ൪ | ൦ |
| പദ്യപാഠാവലി ൧-ാം ഭാഗം | ൦ | ൧ | ൨ |
| ടി ൨-ാം ടി | ൦ | ൧ | ൬ |
| ടി ൩-ാം ടി | ൦ | ൨ | ൦ |
| ടി ൪-ാം ടി | ൦ | ൨ | ൪ |
| ടി ൫-ാം ടി | ൦ | ൫ | ൦ |
| ടി ൬-ാം ടി | ൦ | ൬ | ൦ |
| ടി ൭-ാം ടി | ൦ | ൭ | ൦ |
| ഗദ്യമാലിക ൧-ാം ഭാഗം | ൧ | ൦ | ൦ |
| ടി ൨-ാം ടി | ൧ | ൦ | ൦ |
| മദ്ധ്യമവ്യാകരണം | ൦ | ൮ | ൦ |
| വൃത്തമഞ്ജരി | ൦ | ൬ | ൬ |
| ഭാഷാഭൂഷണം | ൧ | ൪ | ൦ |
| മാൎത്താണ്ഡവൎമ്മ | ൧ | ൦ | ൦ |
| മയൂരസന്ദേശം | ൦ | ൮ | ൦ |
| ശ്രീപത്മനാഭപാദപത്മശതകം | ൦ | ൪ ചക്രം | |
| ശ്രീഗുരുവായുപുരേശസ്തവം | ൦ | ൨ ചക്രം | |
| നളചരിതം ൨-ാം ദിവസം | ൦ | ൬ | ൦ |
| ശാകുന്തളം | ൧ | ൪ | ൦ |

മറ്റും അനേകം നല്ല നല്ല പുസ്തകങ്ങൾ വില്പാൻ തെയ്യാറുണ്ടു്.

**B. V. BOOK DEPOT**

Trivandrum.